# അരുണ

## വാർഷിക വിശേഷാൽ പ്രതിയെപ്പററി

### മലയാളമനോരമയുടെ അഭിപ്രായം

---

ശ്രീ വറുഗീസ് കളത്തിൽ എം. എ. യുടെ പത്രാധിപത്യത്തിൽ പുറപ്പെടുന്ന 'അരുണ' എന്ന ഗാർഹിക മാസികയുടെ വാർഷികവിശേഷാൽപ്രതി, കേരളീയ കുടുംബങ്ങളെ ആഹ്ളാദഭരിതമാക്കുന്ന ആ മാസികയ്ക്കു മകുടം ചാർത്തുന്ന മഹത്തായ ഒരു പ്രസിദ്ധീകരണമാണെന്നു പറയേണ്ടിയിരിക്കുന്നു. ഒററ നോട്ടത്തിൽ ആരും കയ്യിലെടുക്കത്തക്കവണ്ണം ആകർഷകമായ ബഹുവർണ്ണമുഖചിത്രത്തോടുകൂടിയ ഈ പുസ്തകം ഈടും അഴകും ഇണങ്ങിച്ചേർന്ന പ്രൗഢലേഖനങ്ങളുടെയും ഒന്നാംതരം ചെറുകഥകളുടെയും കവിതകളുടെയും സമാഹാരമാണ്. കേരളത്തിലെ പല പുതിയ എഴുത്തുകാരുടെ ലേഖനങ്ങൾ തേടിപ്പിടിച്ച് കൂട്ടിച്ചേർത്തു മനോഹരമായി അച്ചടിപ്പിച്ചു പുറത്തിറക്കിയിരിക്കുന്ന ഈ പ്രസിദ്ധീകരണം ഇത്രയ്ക്കു വിജയിപ്പിക്കുവാൻ കഴിഞ്ഞതു് അനുമോദനാർഹമായിരിക്കുന്നു. ഇടയ്ക്കിടെ ഭാരതീയ നേതാക്കന്മാരുടെയും മററും മനോഹര ചിത്രങ്ങൾ ചേർത്തിരിക്കുന്നതു് ഈ വിശേഷാൽപ്രതിയുടെ അഴകു വർദ്ധിപ്പിച്ചിട്ടുണ്ടു്. ഈ പുസ്തകത്തിലെ ചിരിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്യുന്ന മികച്ച ലേഖനങ്ങളും കഥകളും കവിതകളും ശാസ്ത്രതത്വപ്രതിപാദനങ്ങളും ഫലിതങ്ങളും മുൻവിധി കൂടാതെ വായിക്കുന്നവരുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു പര്യാപ്തങ്ങളാണ്. അരുണയുടെ ഈ വിശേഷാൽ പ്രസിദ്ധീകരണത്തിനു നിശ്ചയിച്ചിരിക്കുന്ന വിലയായ ഒന്നരരൂപാ ഒട്ടും കൂടുതലല്ല. മാനേജർ, അരുണ, കോട്ടയം എന്ന വിലാസത്തിൽ ആവശ്യപ്പെട്ടാൽ കോപ്പികൾ ലഭിക്കുന്നതാണ്.

(മലയാള മനോരമ, 1953 മാർച്ച് 30)

# വിഷയവിവരം



പേജ്


1. പർദ്ദക്കുള്ളിൽ (കവിത)—കെ. രാധാമണി 3
2. ശ്രീനാരായണഗുരുസ്വാമികൾ 4
3. ഇന്ദ്രിയങ്ങൾക്കെതിരായി സ്വാമികളുടെ സമരം 6
4. ശ്രീനാരായണഗുരു—പ്രധാന ജീവിതഘട്ടങ്ങൾ 8
5. വൈക്കം മുഹമ്മദ് ബഷീർ—ടാററാപുരം സുകുമാരൻ 9
6. ഡോ. മേരിസ്റ്റോപ്സ്—ടി. ചാണ്ടി 12
7. ഉദിച്ചുയരുന്ന ഇൻഡ്യൻ നാടകവേദി
—കമലാദേവി ചട്ടോപാദ്ധ്യായ 17
8. വിജയാബ്ദവിഷുവും ആഴ്ചകളും
—ജ്യോത്സ്യൻ കെ. വി. പുന്നൂസ് 19
9. തകർന്നുപോയ അഭിലാഷങ്ങൾ—നർഗ്ഗീസ് 21
10. ഡോക്ടറുടെ മകൾ (ചെറുകഥ)—വല്ലച്ചിറ മാധവൻ 24
11. മുക്കുവനും ജിന്നിയും (കഥ) 29


**മുഖചിത്രം:**
**ശ്രീ നാരായണഗുരുസ്വാമികൾ.**





വർക്കല ശിവഗിരിയിലെ ശ്രീനാരായണസമാധി

# അരുണ

ഗാർഹികമാസിക

എഡിററർ മിസ്സിസ് ഏ. വി. കളത്തിൽ; മാനേജിങ്ങ് എഡിററർ വറുഗീസ് കളത്തിൽ എം. ഏ

പുസ്തകം 4. | ഏപ്രിൽ 1953 | ലക്കം 2


## പർദ്ദക്കുള്ളിൽ

കെ. രാധാമണി

മായിക സ്വപ്ന നിമേഷങ്ങൾ പൂത്തൊരു
മായായവനികയ്ക്കുള്ളിലാണിന്നു ഞാൻ
മുന്നിൽ ഹാ! മണ്ടുന്നൊരന്തരീക്ഷം; കേൾപ്പു
പിന്നിലെപ്പള്ളിയിൽ നിന്നു 'വാങ്കി'ന്നൊലി
നീണ്ടൊരാ നാദം വഹിപ്പിതെൻ ചിന്തയെ
യാണ്ടുകൾക്കപ്പുറം—പർദ്ദയെൻ ചുററിലും
എന്തിന്നിതെന്നെ വരിയുന്നിതെപ്പൊഴും
എന്തിനെന്നിൽനിന്നു ലോകം മറയ്ക്കണം?
അല്ലാഹിതാശിപ്പതാമോ, അതോ വെറും
പള്ളിമേധാവികൾ ചെയ്ത കുതന്ത്രമോ?
എന്തോ, നടക്കട്ടെ; യൊന്നു ചൊല്ലാം ഞങ്ങൾ
പണ്ടേ ദയനീയർ മർദ്ദിതർ, ദീനകൾ.
ചാടിക്കുതിപ്പിതെൻ മാനസം കൊല്ലങ്ങൾ-
ചാടിക്കടന്നു പൌരാണികാറേബ്യയിൽ!
സ്ത്രീ-യതെ-സ്ത്രീയന്നു ജീവനില്ലാത്തൊരു
പാവയായ് മേവി, യവർക്കു മർദ്ദിക്കുവാൻ
പൊട്ടിച്ചെറിഞ്ഞു, കുഴിച്ചുമൂടി, യതി-
നിഷ്ഠുരമായവർക്കളിപ്പാവയെ
ജീവൻ തുടിക്കെ, കുഴിച്ചുമൂടി, മരു-
ഭൂവിൽ, കൊലയാളരോമനപ്പെൺകളെ.
കാരണ,മെന്തിനായ് വന്നു പിറന്നിത-
ജ്ജീവികൾ ബാലികമാരായ് ധരണിയിൽ?
X തന്നെയടച്ചുമൂടാനായ് കുഴിക്കുമാ-
മണ്ണിൻ കുഴിയുടെ വക്കത്തു നിന്നവൾ
അച്ഛന്റെ താടിയിൽ പററിയമൺപൊടി
കൊച്ചു കയ്യാലെ തടവിക്കളഞ്ഞു, ഹാ!
അത്രയും നിഷ്കളങ്കത്വം കലർന്നുള്ള
പുത്രികളാണന്നു മണ്ണിലടഞ്ഞതും!
നാരിയെ വേശ്യയാക്കിപ്പണം നേടുവാൻ
പുരുഷന്മാർ മടിച്ചില്ലന്നു ലേശവും
നിർമ്മലത്വമെന്ന വാക്കു ഭൂലോകത്തി-
ലന്നും പിറന്നിരുന്നോയെന്നു സംശയം
അന്തമില്ലാത്തൊരനാചാര സാഗരം;
ചിന്തിച്ചുപോയാൽ തുടിക്കും മനസ്സുകൾ
സാരമില്ലിന്നതോർക്കുമ്പോൾ, ഞാനിത്തിര-
ശ്ശീലയിൽ മൂടിയിരിപ്പതിൽ തെല്ലുമേ
ലോകമെന്നെക്കാണവേണ്ട, ഞെട്ടുന്നു ഞാൻ
പോയൊരാ ഭീകരകാലങ്ങളോർക്കവേ!

---

X ഉസ്മാൻ എന്ന ക്രൂരനായ ഒരറബി ജീവിതത്തിൽ ഒരേയൊരു പ്രാവശ്യം കണ്ണീർ പൊഴിക്കയുണ്ടായി. അതു തന്റെ ഓമന മകളെ കുഴിച്ചുമൂടാൻ കുഴിക്കുന്ന കുഴിയുടെ വക്കത്തുനിന്ന് അതേ ബാലിക അയാളുടെ താടിയിൽ പററിയ മൺപൊടി തടവിക്കളഞ്ഞപ്പോളായിരുന്നു.



# ശ്രീനാരായണഗുരുസ്വാമികൾ

(വറുഗീസ് കളത്തിൽ എം. എ.)

ബ്രിട്ടീഷ് സിംഹത്തിന്റെ പിടിയിൽനിന്നു ഭാരതീയ ജനത വഴുതിപ്പോയി. നാം അടിമത്തത്തിൽനിന്നു സ്വാതന്ത്ര്യത്തിലേക്കു മുന്നേറുകയായിരുന്നു. ബ്രിട്ടീഷ് സാമ്രാജ്യവാദികൾ നമ്മുടെ നാട്ടിൽനിന്നു കെട്ടുകെട്ടിയാൽ നാം സ്വതന്ത്രരാകുമോ? അതിനെപ്പററി ചിന്താശീലന്മാർ സ്വാതന്ത്ര്യലബ്ധിക്കു മുമ്പു തന്നെ ചിന്തിച്ചിട്ടുണ്ട്. മഹാത്മജി ആ പ്രശ്നത്തിന്റെ നെല്ലിപ്പലകവരെ പരിശോധിച്ചിട്ടുണ്ട്. സഹസ്രാബ്ദങ്ങളായി അധഃകൃതരെന്നു മുദ്രയടിക്കപ്പെട്ട സഹോദരങ്ങൾക്കു സാമൂഹ്യ സ്വാതന്ത്ര്യമുണ്ടാകുന്നില്ലെങ്കിൽ അതൊരു സ്വാതന്ത്ര്യമല്ല, സാമ്പത്തികമായി അധഃസ്ഥിതരായി വർത്തിക്കുന്നവർ—മരണത്തിന്റെ വക്കിൽ അശരണരായി കിടക്കുന്ന പാവങ്ങൾ—പട്ടിണിയിൽനിന്നു സ്വതന്ത്രരാകുന്നില്ലെങ്കിൽ അതൊരു സ്വാതന്ത്ര്യമല്ല. മഹാത്മജി അതു മനസ്സിലാക്കിയെന്നു മാത്രമല്ല, അവശരെ ഉദ്ധരിക്കുവാൻ, ജാതിയുടെ ഭിത്തികളെ തട്ടിത്തകർക്കുവാൻ, മതഭിന്നതയെ നിർമ്മാർജ്ജനം ചെയ്യുവാൻ, മനുഷ്യനെ മനുഷ്യനാക്കുവാൻ മഹാത്മജി ഒരു പുതിയ കർമ്മപരിപാടി സ്വീകരിച്ചു. ബ്രിട്ടീഷ് സിംഹത്തിനോടു സ്വാതന്ത്ര്യസമരം നടത്തിക്കൊണ്ടിരുന്നപ്പോൾ തന്നെ ജാതിപ്പിശാചിനോടും അദ്ദേഹം സമരം ചെയ്തു. ലക്ഷ്യത്തെ പ്രാപിക്കുവാൻവേണ്ടി ത്യാഗത്തിന്റെ വേദിയിൽ മഹാത്മജി ജീവിതം ബലിയർപ്പിച്ചു. അങ്ങനെ ഭാരതത്തിലങ്ങോളമിങ്ങോളം ആ രാഷ്ട്രപിതാവിന്റെ സമത്വ സന്ദേശം—ശാന്തിസന്ദേശം—അലയടിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിൽ കേരളത്തിലും ജാതിക്കെതിരായ ഉഗ്രസമരം വിജയകരമായി നടക്കുന്നുണ്ടായിരുന്നു.

## ക്ഷേത്രപ്രവേശന സമരം

കഴിഞ്ഞ ഏതാനും ദശവർഷങ്ങൾക്കുള്ളിൽ ക്ഷേത്രപ്രവേശന സമരം ഉഗ്രരൂപത്തെ പ്രാപിച്ചു. വൈക്കം സത്യാഗ്രഹം ആ സുദീർഘ സമരത്തിലെ ഒരു നാഴികക്കല്ലാണ്. മി. സി. വി. കുഞ്ഞുരാമന്റെ മതപരിവർത്തന ഭീഷണി സവർണ്ണരിലെ ഏററവും പിന്തിരിപ്പന്മാരായ ജാതി മൂരാച്ചികളെപ്പോലും അടിമുടി വിറപ്പിച്ചു. അധികം താമസിയാതെ ക്ഷേത്രപ്രവേശന വിളംബരം തിരുവിതാംകൂർ മഹാരാജാവു പുറപ്പെടുവിച്ചു. ആരും പ്രതിഷേധിച്ചില്ല. പ്രതിഷേധിച്ചെങ്കിൽ തന്നെ ആ ശബ്ദങ്ങൾ പുറത്തു വന്നില്ല.

## ആരാണ് പശ്ചാത്തലമൊരുക്കിയത്?

ഒരപശബ്ദവും കൂടാതെ ക്ഷേത്ര പ്രവേശന വിളംബരം വിജയകരമായിത്തീർന്നതിന്റെ കാരണം എന്താണെന്ന് ആലോചിച്ചുനോക്കുമ്പോഴാണു ശ്രീനാരായണഗുരുസ്വാമികളുടെ പ്രവർത്തനത്തിന്റെ മാഹാത്മ്യം വ്യക്തമാകുന്നത്. ശ്രീനാരായണഗുരു പണ്ഡിതനായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ അറിവു മററുള്ളവർക്കു നൽകുന്നതിൽ ആ ഗുരുദേവൻ ബദ്ധപ്രതിജ്ഞനായിരുന്നു. അദ്ദേഹം ഋഷിയായിരുന്നു. എന്നാൽ ചിരകാലത്തെ മൗനത്തിനുപകരം അദ്ദേഹം പ്രഭാഷണത്തിൽ തല്പരനായിരുന്നു. അദ്ദേഹം ജനങ്ങളെ വിട്ടു ഹിമവാന്റെ സാനുപ്രദേശങ്ങളിൽ ധ്യാനത്തിനു പോയില്ല. അദ്ദേഹത്തിന്റെ തപസ്സും യജ്ഞവും നിരന്തരമായ സാമൂഹ്യസേവനമായിരുന്നു. അദ്ദേഹം ഒരു രാഷ്ട്രീയ നേതാവായിരുന്നില്ല. എങ്കിലും പൗരസ്വാതന്ത്ര്യത്തിനുവേണ്ടി അദ്ദേഹം അഭിലഷിക്കയും പ്രയത്നിക്കയും ചെയ്തു. ക്ഷേത്രത്തിൽ അധഃകൃതരെ പ്രവേശിപ്പിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. പക്ഷേ, അതിനുവേണ്ടി സവർണ്ണരുടെ പടിക്കൽ പട്ടിണി കിടക്കാനോ, സവർണ്ണരോടു പടവെട്ടുവാനോ അദ്ദേഹം തുനിഞ്ഞില്ല.

സവർണ്ണർ സൃഷ്ടിച്ച ക്ഷേത്രത്തിൽ പ്രവേശിക്കുവാൻ ആവേശം കയറുന്നതിനുപകരം അദ്ദേഹം അവർണ്ണർക്കു സ്വന്തമായ ക്ഷേത്രങ്ങൾ പണിതുകൊടുത്തു. അധികം ക്ഷേത്രങ്ങളും ശിവന്റെ നാമത്തിലാണു സ്ഥാപിച്ചിട്ടുള്ളത്. കുറേ ക്ഷേത്രങ്ങൾ സുബ്രഹ്മണ്യന്റെയും പേരിലുണ്ട്. ശാരദയുടെ പേരിലും ക്ഷേത്രം സ്ഥാപിച്ചിട്ടുണ്ട്. എന്നാൽ ഒരു ക്ഷേത്രത്തിൽ ദേവനെ പ്രതിഷ്ഠിക്കുന്നതിനു പകരം അദ്ദേഹം കണ്ണാടിയാണു പ്രതിഷ്ഠിച്ചിട്ടുള്ളത്. ഇതിൽനിന്ന് അദ്ദേഹത്തിന്റെ "ഒരു ദൈവം" ആരാണെന്നു മനസ്സിലാകുമല്ലോ.

ഒരു അധഃകൃതൻ ക്ഷേത്രങ്ങൾ സ്ഥാപിക്കയും പൂജ നടത്തുകയും ചെയ്യുകയെന്നുള്ളതു ഭാരതീയ മതചരിത്രത്തിൽ ഒരു വിപ്ലവമാണ്.

## തീയ്യൻ പൂജ നടത്തുന്നു

മി. പ്രകാശം മദ്രാസ് പ്രധാന മന്ത്രിയായിരുന്നപ്പോൾ കോഴിക്കോ

ട്ടെ ശ്രീകണ്ഠേശ്വരക്ഷേത്രം സന്ദർശിച്ചു. ആ ക്ഷേത്രത്തിൽ ഒരു തീയ്യൻ പൂജ നടത്തുന്നതു കണ്ടു് അദ്ദേഹം അത്ഭുതപ്പെട്ടു. ഒരു "ഹരിജൻ" ക്ഷേത്രത്തിൽ പൂജ നടത്തിയതിൽ അത്ഭുതസമ്മിശ്രമായ അഭിനന്ദനം അദ്ദേഹം പ്രദർശിപ്പിച്ചു. ആ അഭിപ്രായം സന്ദർശക ഡയറിയിൽ അദ്ദേഹം രേഖപ്പെടുത്തുകയും ചെയ്തു. (എന്നാൽ "ഹരിജ"നല്ല, "തീയ്യ"നാണു പൂജ നടത്തുന്നതെന്നു തിരുത്തി എഴുതിക്കുവാൻ ക്ഷേത്ര ഭാരവാഹികൾ പിന്നീടു ഡയറിയുംകൊണ്ടു് മി. പ്രകാശത്തിന്റെ പുറകേപോയി. അതും അദ്ദേഹത്തെ വിസ്മയിപ്പിച്ചിരിക്കണം.) ക്ഷേത്രത്തിൽ പൂജ നടത്തുക മാത്രമല്ല, നിരവധി ക്ഷേത്രങ്ങൾ സ്ഥാപിക്കുവാൻ ചാതുർവ്വർണ്ണ്യ വ്യവസ്ഥയ്ക്കു പുറമേയുള്ള ഒരുവനു സാധിച്ചുവെന്നുള്ളതു് അദ്ദേഹത്തെ ഏററവും കൂടുതൽ അത്ഭുതപ്പെടുത്തിയതായി പറഞ്ഞുകേട്ടിട്ടുണ്ടു്.

ചരിത്രം പഠിച്ചിട്ടുള്ളവർ അത്ഭുതപ്പെടുന്നതിൽ അത്ഭുതപ്പെടാനില്ല. ശ്രീരാമന്റെ കാലത്തു് ഒരു ശൂദ്രൻ തപസ്സുചെയ്യുന്നതു് അധർമ്മമായിരുന്നു. പാവപ്പെട്ട ശൂദ്രക മഹർഷി പരിശുദ്ധനായ രാമനാൽ വധിക്കപ്പെട്ടു. എന്നാൽ ശൂദ്രനെക്കാൾ താണനിലയിലുള്ള ഒരു അയിത്തജാതിക്കാരൻ നമ്മുടെ യുഗത്തിൽ ഋഷിയാവുകയും, ആചാര്യനാവുകയും, പ്രതിഷ്ഠാകർത്താവാകയും ചെയ്തു. അദ്ദേഹം ക്ഷേത്രങ്ങൾ സ്ഥാപിച്ചതുകൊണ്ടു് ഒരു ബ്രാഹ്മണന്റെയും ഒരു നായരുടെയും കുട്ടി മരിച്ചുപോയതായി അവരാരുംപറഞ്ഞില്ല. തിരുവിതാംകൂർ മഹാരാജാവു ശ്രീനാരായണന്റെ കണ്ണും ഛേദിക്കുവാൻ പുറപ്പെട്ടതുമില്ല. അതൊരു വലിയ വ്യത്യാസമായിരുന്നു. എങ്കിലും ശ്രീനാരായണന്റെ കാലത്തു് അധഃകൃതർക്കു ക്ഷേത്രങ്ങൾ തുറന്നുകൊടുക്കുവാൻ ആരുമുണ്ടായില്ല.

ഈഴവരെ സംഘടിപ്പിക്കയും അവർക്കു് പ്രത്യേകമായി ക്ഷേത്രങ്ങൾ പണിതുകൊടുക്കയും ചെയ്തതിനാൽ, ആ സമുദായത്തിന്റെ ആത്മാഭിമാനം വളർത്തുവാൻ അദ്ദേഹത്തിനു സാധിച്ചു. വല്ലവരുടെയും ക്ഷേത്രത്തിന്റെ പടിക്കൽ പ്രവേശനത്തിനു പാടു കിടക്കുന്നതിനുപകരം, സ്വന്തം ക്ഷേത്രത്തിൽ ആരാധന നടത്തുന്നതു് തികച്ചും ആത്മാഭിമാനത്തെ വർദ്ധിപ്പിക്കുമെന്നുള്ളതു നിസ്സർക്കമാണല്ലോ. അങ്ങനെ, അവർണ്ണരുടെയിടയിൽതന്നെ ഗുണവും കർമ്മവുമനുസരിച്ചു് ബ്രാഹ്മണരുണ്ടായി, ഗുരുവുണ്ടായി; ക്ഷേത്രങ്ങളുണ്ടായി; ആരാധകരുണ്ടായി; സമത്വം വേരൂന്നുകയും ചെയ്തു. വർദ്ധമാനമായ ആത്മാഭിമാനത്തോടുകൂടിയ പ്രസ്തുത സമുദായത്തിന്റെ ഹീനാത്മഭാവത്തെ നിർമ്മാർജ്ജനം ചെയ്തതിനാൽ ആ സമുദായം സർവവിധമായ സ്വാതന്ത്ര്യങ്ങൾക്കുവേണ്ടിയും തന്റേടത്തോടുകൂടി സമരം ചെയ്യുവാൻ മുന്നോട്ടു വന്നു.

കേരളത്തിലെ അധഃസ്ഥിതവർഗ്ഗങ്ങളുടെ നേതൃത്വം ചരിത്രപരവും സ്വാഭാവികവുമായ കാരണങ്ങളാൽ ശ്രീനാരായണനിലും, അദ്ദേഹത്തിന്റെ കാലശേഷം എസ്. എൻ. ഡി. പി. യോഗത്തിലും വന്നുചേർന്നു. ശ്രീനാരായണധർമ്മപരിപാലനയോഗം എന്നാണു് എസ്. എൻ. ഡി. പി. യുടെ പൂർണ്ണരൂപം. അതു് ഈഴവരുടെ ഒരു സംഘടനയാണെന്നു് ആ പേരിൽ ഒരു സൂചനപോലുമില്ല. എന്നാൽ പ്രായോഗികമായി അതു് ഈഴവരുടെ ഒരു സംഘടനയാണു്. അതിൽ മററാർക്കും പരാതിയുമില്ല. നായർക്കു് സർവീസ് സൊസൈററിയും, നമ്പൂതിരിക്കു് യോഗക്ഷേമസഭയും, ക്രിസ്ത്യാനികൾക്കു് വിഭാഗം തിരിഞ്ഞു് ഓരോ സംഘടനയും ഉണ്ടെങ്കിൽ ഈഴവർ അവരെക്കാൾ മഹാത്മാവാകണമെന്നു പറയുന്നതിൽ ഒരർത്ഥവുമില്ല. എന്നാൽ നാമമാത്രമായിട്ടെങ്കിലും മററു ജാതിക്കാരെയും മററു മതക്കാരെയും ഉൾക്കൊള്ളുവാനുള്ള കഴിവ് എസ്. എൻ. ഡി. പി. യോഗത്തിനുണ്ടു്. "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യർക്കു്" എന്നും, "മതമേതായാലും മനുഷ്യൻ നന്നായാൽമതി" എന്നും മററുമുള്ള ആദർശങ്ങൾ ശ്രീനാരായണധർമ്മത്തിൽ പെട്ടവയാണു്. എസ്. എൻ. ഡി. പി. യോഗം ഈഴവരുടെ മാത്രം സംഘടനയാണെങ്കിലുംശ്രീനാരായണന്റെ ഈ തത്വങ്ങളെ നിഷേധിക്കുവാൻ യോഗത്തിനു് ഒരിക്കലും സാദ്ധ്യമല്ല. മലങ്കര സിറിയൻ മഹാജനസഭയിൽ സുറിയാനിസഭാംഗത്തിനുമാത്രമേ ചേരാൻ സാധിക്കയുള്ളു. കത്തോലിക്കാ കോൺഗ്രസ്സിൽ കത്തോലിക്കനേ പ്രവേശനമുള്ളു. വാലുകളഞ്ഞ മന്നത്തു പത്മനാഭനു് എസ്. എൻ. ഡി. പി. യോഗത്തിൽ പ്രവേശനം ലഭിച്ചേക്കാം. പക്ഷെ, ഒരു ഈഴവനു് വാലുവച്ചു് നായർ സർവീസ് സൊസൈററിയിൽ ചേരാൻ സാദ്ധ്യമല്ല. ഇങ്ങനെ യാഥാർത്ഥ്യത്തെ അഭിമുഖീകരിക്കുമ്പോൾ, എസ്. എൻ. ഡി. പി. യോഗത്തിനു് മററു സാമുദായിക സംഘടനകളെ അപേക്ഷിച്ചു് ഒരു കുറവുമില്ലെന്നു ബോദ്ധ്യമാകുന്നതാണു്.

ഈഴവസമുദായത്തെ സാമൂഹ്യവും സാമ്പത്തികവുമായി ഉയർത്തിയതിൽ യോഗം വഹിച്ചിട്ടുള്ള പങ്കു് പ്രശംസനീയമാണു്. പൊതുനിരത്തുകളിൽ സഞ്ചാരസ്വാതന്ത്ര്യം നേടുക, ബിരുദധാരികളായ അധഃകൃതർക്കു് സർക്കാർസർവീസിൽ പ്രവേശനം ലഭിക്കുക, നിയ

# ഇന്ദ്രിയങ്ങൾക്കെതിരായി സ്വാമികളുടെ സമരം

## സ്വാമികൾ വിവാഹം കഴിച്ചിരുന്നുവോ?

സ്വാമികൾ ഒരിക്കൽ ബ്രഹ്മചര്യാവ്രതത്തെപ്പററി ഇങ്ങനെ പറയുകയുണ്ടായി:—

"മനുഷ്യന് ഏററവും പ്രയാസമായ വ്രതം ബ്രഹ്മചര്യവ്രതമാണ്. അതു് എത്രമേൽ പ്രയാസമുള്ളതാണെന്ന് അനുഭവിച്ചവർ മാത്രമേ അറിയുകയുള്ളൂ. അതുകൊണ്ടു് ആ വ്രതം തുടർന്നുപോകാൻ സാധിക്കയില്ലെന്നു് എപ്പോൾ മനുഷ്യൻ കാണുന്നുവോ അപ്പോൾ വിവാഹം കഴിച്ചുകൊള്ളേണ്ടതാണ്."

ബ്രഹ്മചാരിയെന്നു കരുതപ്പെട്ടിരുന്ന ഒരു ശിഷ്യൻ വിവാഹം ചെയ്യുവാൻ തീരുമാനിച്ചതറിഞ്ഞപ്പോഴാണ് സ്വാമികൾ മേല്പറഞ്ഞ അഭിപ്രായം പുറപ്പെടുവിച്ചതു്.

പ്രപഞ്ചത്തിന്റെ വശീകരണശക്തികൾ സ്വാമികളുടെ ധീരമായ ആത്മവീര്യത്തെപ്പോലും ആകർഷിച്ചു് പിടിച്ചുനിർത്തിയിട്ടുണ്ട്.

വീണപൂവിൽ,

വൈരാഗ്യമേറിയൊരു വൈദികനാട്ടെ, യേററ
വൈരിക്കു മുമ്പുഴറിയോടിയ ഭീരുവാട്ടെ
നേരെ വിടർന്നു വിലസീടിന നിന്നെ നോക്കി
യാരാകിലെന്തു്? മിഴിയുള്ളവർ നിന്നിരിക്കാം.

എന്നുള്ള ശ്ലോകത്തിൽ ആശാൻ സൂചിപ്പിക്കുന്ന "വൈരാഗ്യമേറിയൊരു വൈദികൻ" ശ്രീനാരായണഗുരുസ്വാമികൾ തന്നെയായിരിക്കാം.

ചെറുപ്പത്തിൽ ആദ്ധ്യാത്മികചിന്തയാൽ ആകൃഷ്ടനായിരുന്ന സ്വാമികളെ വിവാഹബന്ധത്തിലേർപ്പെടുത്തുവാൻ പലരും—പ്രത്യേകിച്ചു്— സ്വദേശത്തുണ്ടായിരുന്ന "വാത്തി" വളരെയധികം സ്വാധീനശക്തി ചെലുത്തി. എങ്കിലും സ്വാമി ആത്മവ്രതത്തിൽ നിന്നു് വ്യതിചലിച്ചില്ല.

### ഒരു വിവാഹം

സ്വാമികളുടെ ജീവചരിത്രം എഴുതിയ ഒരു ഗ്രന്ഥകാരൻ പറയുന്നതിങ്ങനെയാണ്:- "ആ കാലത്തു് അവിടത്തെ ഹൃദയത്തിൽ ഭൗതികങ്ങളും ആദ്ധ്യാത്മികങ്ങളുമായ ചിന്തകളുടെ വൻപിച്ച പോരാട്ടങ്ങൾ നടന്നു. മാതാപിതാക്കന്മാരെയും കുടുംബത്തെയും രക്ഷിപ്പാനുള്ള ഭൗതികചിന്ത ഒരു ഭാഗം. സ്വന്ത ആത്മാവിനും ലോകത്തിനും നന്മ വരുത്താൻ ഇറങ്ങണമെന്നുള്ള ആദ്ധ്യാത്മിക ചിന്ത മറുഭാഗം. സമശക്തികളും പരസ്പരവിരുദ്ധങ്ങളുമായ ആ ചിന്തകളുടെ വടംവലിയിൽപെട്ടു സ്വാമികൾക്കുറെനാൾ വിഷമിക്കാതിരുന്നില്ല. അങ്ങനെയിരിക്കുമ്പോൾ നമ്മുടെ പഴയ വാത്തി വന്നു് സ്വാമികളെ പിന്നെയും പിടികൂടി. രക്ഷിതാക്കളുടെ നിർബന്ധപൂർവ്വമായ ആജ്ഞ വാത്തിക്ക് അവന്റെ ഉദ്ദേശം സാധിക്കാൻ പിൻബലം കൊടുക്കയും ചെയ്തു. എന്തിനധികം! നാണു ആശാന്റെ (നാരായണഗുരുവിന്റെ) വിവാഹം ഒരു വിധം നടന്നെന്നു തന്നെ പറയാം. സ്വാ

---

മസഭയിൽ പ്രാതിനിദ്ധ്യം നേടുക മുതലായ ബഹുവിധമായ പ്രവർത്തനങ്ങളിലും പ്രക്ഷോഭണങ്ങളിലും എസ്. എൻ. ഡി. പി. യോഗം വഹിച്ചിട്ടുള്ള പങ്ക് സുവിദിതമാണ്.

ജാതിപരമോ, മതപരമോ, സാമൂഹ്യമോ, സാമ്പത്തികമോ ആയ അസമത്വങ്ങൾ നിലനിൽക്കുന്നിടത്തോളം കാലം നാട്ടിൽ അസ്വാസ്ഥ്യം തുടർന്നുകൊണ്ടിരിക്കും. അതിനാൽ സമത്വസ്ഥാപനം ഒരു കിനാവു മാത്രമല്ല, മനുഷ്യസമുദായത്തിന്റെ ആഹ്ലാദത്തിനും, സാമൂഹ്യമായ സമാധാനത്തിനും അത്യാവശ്യമായ ഒരു വ്യവസ്ഥിതിക്കൂടിയാണ്. ഈ വ്യവസ്ഥിതിയിലേക്ക് മററു സംസ്ഥാനങ്ങളെ അപേക്ഷിച്ചു് കേരളീയജനത ഏററവും കൂടുതൽ അടുത്തിട്ടുണ്ട്. കേരളത്തിലെ മൂന്നിലൊന്നോളം വരുന്ന അവശസമുദായത്തെ ഇന്നത്തെ നിലയിലേക്കു് ഉയർത്തിക്കൊണ്ടുവന്നതു് ശ്രീനാരായണന്റെ ആദർശങ്ങളും പ്രവർത്തനങ്ങളുമാണ്. ഒരു പ്രത്യേക സമുദായവിഭാഗത്തെ ഉയർത്തിയെന്നുള്ളതു് ഒരു വലിയ സേവനമാണ്. സമത്വത്തിന്റെ അടിത്തറ പണിയുവാൻ കേരളത്തിൽ പ്രായോഗികമായി സഹായിച്ചിട്ടുള്ള ഒരു മഹാത്മാവാണ് ശ്രീനാരായണഗുരുസ്വാമികൾ.



മികൾക്ക് അന്ന് ഇരുപത്തിയെട്ടു വയസ്സു പ്രായമായിരുന്നു. തൃപ്പാദങ്ങളുടെ വിവാഹത്തെപ്പറ്റി താഴെക്കാണുന്ന വിധമാണ് ഒരു മാന്യനിൽ നിന്ന് അറിയാൻ സാധിച്ചിട്ടുള്ളത്. "വിവാഹം കഴിഞ്ഞെങ്കിലും അന്നത്തെ നാട്ടുനടപ്പനുസരിച്ചു വരൻ വധൂവിന്റെ ഗൃഹത്തിൽ പോയിരുന്നില്ല. വധൂ, സ്വാമികളുടെ പിതാവിന്റെ ഭാഗിനേയി ആയിരുന്നു. വക്കലെയ്ക്കടുത്തുള്ള നെടുങ്ങണ്ട എന്ന സ്ഥലത്തായിരുന്നു അവരുടെ വീട്. രക്ഷകരുടെ നിർബന്ധപ്രകാരം വിവാഹം നടത്തിയ നാൾ മുതൽ നാണുആശാൻ വീട്ടിൽ കയറാതെയായി. അങ്ങനെ രണ്ടു മൂന്നു മാസം കഴിഞ്ഞു. അന്നൊരിക്കൽ, വിവാഹത്തിനു പ്രേരിപ്പിച്ച ആ പണ്ടത്തെ വാത്തി വന്ന് വധൂഗൃഹത്തിൽ പോകാൻ സ്വാമികളെ നിർബന്ധിച്ചു. അലട്ടു സഹിക്കവയ്യാഞ്ഞിട്ട് അയാളോടൊരുമിച്ച് ഒരുദിവസം ആ സ്ത്രീയുടെ വീട്ടിൽ പോയി. സ്വാമികൾ അവിടെച്ചെന്ന് വീട്ടിന്റെ പുറംതിണ്ണയിൽ കയറിയിരുന്നു. സ്ത്രീയാകട്ടെ കുറച്ചു പലഹാരവും മറ്റും കൊണ്ടുവന്നു തിണ്ണയിൽ വച്ചു. സ്വാമികളുടനെ എഴുന്നേറ്റ് അകത്തു പോയി കുറെ പഴം എടുത്തുകൊണ്ടുവന്നു. അവയിൽ ഒന്നു രണ്ടെണ്ണം താൻതന്നെ ഭക്ഷിച്ചു. ബാക്കിയുള്ള പഴം വാത്തിക്കു കൊടുക്കയും ചെയ്തു. ഒടുവിൽ വീട്ടിലുള്ളവരെ വിളിച്ച് നാണുആശാൻ ഇങ്ങനെ പറഞ്ഞു. "ലോകത്തു കാണപ്പെടുന്ന ഓരോ മനുഷ്യനും ഓരോ കാര്യം സാധിക്കാൻ ജനിച്ചിരിക്കയാണ്. എനിക്കും നിങ്ങൾക്കും ഓരോ പ്രത്യേകകാര്യം സാധിക്കേണ്ടതായിട്ടുണ്ട്. അതെല്ലാം മുറപ്രകാരം സാധിക്കേണ്ടതിൽ നാമെല്ലാവരും അറിഞ്ഞും അറിയാതെയും നിർബന്ധിതരുമാകുന്നു. അതുകൊണ്ടു നിങ്ങളുടെകാര്യം നിങ്ങൾനോക്കുക. ഞാൻ എന്റെ കാര്യവും നോക്കട്ടെ. ഇത്രയും പറഞ്ഞിട്ടു സ്വാമികൾ വീട്ടിൽ നിന്ന് ഇറങ്ങിപ്പോയി. പിന്നവിടെ കയറിയിട്ടില്ല. അതോടെ വിവാഹബന്ധവുമൊഴിഞ്ഞു"

ഇതാണ് സ്വാമിയുടെ വിവാഹത്തെപ്പറ്റിയുള്ള കഥ.

പ്രാപഞ്ചികമായ വിഷമഘട്ടങ്ങളെ തരണം ചെയ്യുവാൻ സ്വാമികൾചെയ്ത തീവ്രശ്രമങ്ങളുടെമുദ്രകൾ സ്വാമികൾ അക്കാലത്തെഴുതിയ ചില കവിതകളിൽ തെളിഞ്ഞു കാണുന്നുണ്ട്. നോക്കുക.

# ശ്രീ നാരായണ ഗുരു

## ജീവിതത്തിലെ സുപ്രധാന ഘട്ടങ്ങൾ

1854. ആഗസ്റ്റ് 20-ാം തീയതി ചെമ്പഴന്തിയിലെ വയൽവാരം എന്ന വീട്ടിൽ മാടനാശാന്റെയും കുട്ടിയമ്മയുടെയും പുത്രനായി ജനിച്ചു.

---

നരഹര മൂർത്തി നമിച്ചിടുന്ന നെററി-
ത്തിരുമിഴി തന്നിലെരിച്ച മാരനിന്നം
വരുവതിനെന്തൊരു കാരണം പൊരിച്ചീ-
ടെരിമിഴി തന്നിലിതൊന്നുകൂടിയിന്നം.

x x x

ചലമിഴിമാരുടെ ചഞ്ചു കണ്ടു നിൽക്കും
നിലനിടിലത്തിരു നോക്കു വച്ചരുത്തു
പല പല ലീല തുടർന്നിടാതെ പാലി-
ച്ചലിവൊടു നിൻപദപങ്കജം തരേണം.

x x x

സുമശരസായകസങ്കടം സഹിപ്പാൻ
നിമിഷവുമെന്നെയയ്യോലാമഹേശ

x x x

മിഴിമുനകൊണ്ടു മയക്കി നാഭിയാകും
കുഴിയിലുരുട്ടി മറിപ്പതിന്നൊരുങ്ങി
കിഴിയുമെടുത്തു വരുന്ന മങ്കമാർതൻ
വഴികളിലിട്ടുവലയ്ക്കൊലാമഹേശാ.

---

1872. വിദ്യാഭ്യാസത്തിന്റെ പ്രഥമഘട്ടം അവസാനിച്ചു. "നാണു"വിനു പതിനെട്ടു വയസ്സു തികയുന്നതിനു മുമ്പ് അമ്മയുടെമരണം.

1877. കരുനാഗപ്പള്ളിയിൽ സംസ്കൃതത്തിൽ ഉപരിപഠനം.

1884. അച്ഛന്റെമരണം. അതിനുശേഷം അരുവിപ്പുറത്തേക്കു പോകുന്നു. നദീതീരത്തു ശിവക്ഷേത്രം സ്ഥാപിക്കുന്നു. ആദ്യകാലത്തെ കവിതയെഴുത്ത് ഇവിടെവച്ചു നിർവഹിക്കുന്നു.

1894. കുമാരനെ (പിൽക്കാലത്തു കുമാരനാശാൻ) കണ്ടുമുട്ടുന്നു. ശിഷ്യനായി സ്വീകരിച്ചു ബാംഗളൂരിലേക്കു വിദ്യാഭ്യാസം ചെയ്യിക്കാൻ കൊണ്ടുപോയി.

1897. ആത്മോപദേശ ശതകം എന്ന പുസ്തകം അരുവിപ്പുറത്തുവച്ചു രചിക്കുന്നു.

1901. പൊതുജനങ്ങൾ അദ്ദേഹത്തെ ഗുരുവായി അംഗീകരിക്കുന്നു.

1903. ശ്രീനാരായണ ധർമ്മ പരിപാലന യോഗം എസ്.എൻ.ഡി.പി.) സ്ഥാപിക്കുന്നു.

1904. വർക്കലശിവഗിരിയിൽ താമസം ഉറപ്പിക്കുന്നു. അഞ്ചുതെങ്ങിലും പെരുങ്ങോട്ടുകരയിലും ക്ഷേത്രങ്ങൾസ്ഥാപിക്കുന്നു.

---

1906. തൃശ്ശൂർ ക്ഷേത്ര സ്ഥാപനം.

1907. കണ്ണൂർ ക്ഷേത്ര സ്ഥാപനം.

1908. തലശ്ശേരി ക്ഷേത്രസ്ഥാപനം.

1910 കോഴിക്കോട്ടും മംഗലാപുരത്തും ക്ഷേത്രങ്ങൾ സ്ഥാപിച്ചു.

1912. വർക്കല ശിവഗിരിയിൽ ശാരദാക്ഷേത്രം സ്ഥാപിച്ചു.

1913. ആലുവായിലെ അദ്വൈതാശ്രമസ്ഥാപനം.

1916. ഷഷ്ട്യബ്ദപൂർത്തി ആഘോഷം. (ദർശനമാല രചിച്ചത് ഈ കാലത്താണ്.)

1918. ഒന്നാമത്തെ സിലോൺ പര്യടനം. അനുയായികളുടെ ഉപയോഗത്തിനുവേണ്ടി ശ്രീനാരായണസ്മൃതി എന്ന ധർമ്മശാസ്ത്രം രചിച്ചു.

19 1. ആലുവായിലെ സാഹോദര്യസമ്മേളനം.

1923. രണ്ടാമത്തെ സിലോൺ പര്യടനം.

1924. ആലുവായിലെ സർവമത സമ്മേളനം. (ബ്രഹ്മവിദ്യാമന്ദിരത്തിന്റെ സ്ഥാപനത്തെപ്പററി നിർദ്ദേശംനൽകിയതു് ഈ ഘട്ടത്തിലാണ്.)

1926. കോയമ്പത്തൂരും നീലഗിരിയും സന്ദർശിച്ചു.

1926. വർക്കലയിൽ സെപ്തംബർ 20-ാംതീയതി സമാധി.

# വൈക്കം മുഹമ്മദ് ബഷീർ

## ടാററാപുരം സുകുമാരൻ

മിനുത്ത കഷണ്ടിയും നനുത്ത മീശയുമുള്ള ഈ കഥാകൃത്തിനെ നിങ്ങൾ കണ്ടിട്ടുണ്ടാവും. ഇല്ലെങ്കിൽ ചില പ്രശസ്ത ചിത്രകാരന്മാർ 'സെൽഫ് പോർട്ട്റെയിററു'' വരയ്ക്കുന്നതുപോലെ ബഷീർ അദ്ദേഹത്തെ തന്നെ നിങ്ങളെ കാണിച്ചുതരുന്നുണ്ട്: "സാമാന്യം ഭേദപ്പെട്ട ഒരു മുഖം. നല്ല വീതിയും മുഴുപ്പുമുള്ള നെററി. അനക്കമില്ലാത്ത കണ്ണുകൾ. തേൾ വാൽ പോലത്തെ മീശ. പിൻഭാഗത്തു നല്ല മിനുസം." ആ മിനുസമുള്ള കഷണ്ടി ഇപ്പോൾ ബഷീറിൻെറ തലയുടെ അർദ്ധഭാഗത്തിലധികവും പിടിച്ചടക്കിക്കഴിഞ്ഞിരിക്കുന്നു. സ്വന്തമായൊരു ജീവിതലക്ഷ്യമില്ലാതെ ഒഴുക്കത്തിട്ട ഒരോടം പോലെയാണു ബഷീറിൻെറ സ്വകാര്യ ജീവിതം. അദ്ദേഹം ജീവിതത്തിനു രൂപം കൊടുക്കാൻ ശ്രമിക്കാറില്ല. ജീവിതം പോകുന്ന മാർഗ്ഗത്തിലൂടെ അദ്ദേഹവും അങ്ങിനെ അലസനായി പൊയ്ക്കൊണ്ടിരിക്കും. ചിലപ്പോൾ ആ ഓടം വമ്പിച്ചൊരു ജലപ്രവാഹത്തിൽ ആപതിച്ചുപോയെന്നു വരാം. മററു ചിലപ്പോൾ നിശ്ചല ജലപ്പരപ്പിൽ അതു തുള്ളിക്കളിക്കുകയായിരിക്കും. വിജയത്തിൽ ആർത്താഹ്ളാദിക്കുകയോ, പരാജയത്തിൽ ഹൃദയം നൊന്തു കരയുകയോ അദ്ദേഹം ചെയ്യാറില്ല. നർമ്മബോധം ബഷീറിൻെറ കൂടപ്പിറപ്പാണ്. ഒരു ഓമർഖയ്യാമിനെപ്പോലെ അദ്ദേഹം ജീവിക്കുന്നുവെന്നു പറഞ്ഞാൽ അതായിരിക്കും ശരി.

ആദ്യകാലത്തു വിപ്ലവത്തിൻെറ അലയൊലികൊപ്പം ബഷീർ നീങ്ങിക്കൊണ്ടിരുന്നു. പട്ടിണി, രോഗം, ബുദ്ധിമുട്ട് ഇതെല്ലാം അനുഭവിച്ചുകൊണ്ട് അദ്ദേഹം നാട്ടുതോറും അലയുകയായിരുന്നു. വൈക്കത്തുകാരനായ ബഷീറിനു തിരുവിതാംകൂർ ഗവർമ്മെൻറിൽ നി



ബഷീർ

ന്നും അനുഭവിക്കേണ്ടിവന്ന മർദ്ദനങ്ങൾ ചില്ലറയൊന്നുമായിരുന്നില്ല. അക്കാലത്തെ അദ്ദേഹത്തിൻെറ ജീവിതാദ്ധ്യായത്തിലെ ചില ഏടുകൾ "പോലീസുകാരൻെറ മകൾ", "ജന്മദിനം" തുടങ്ങിയ ചില കഥകളിൽ കാണാം. "ജന്മദിനം" ആദ്യമായി "ഒരു ദിവസത്തെ ഡയറി" എന്ന പേരിൽ "നവജീവനി"ൽ പ്രസിദ്ധീകരിച്ച അവസരത്തിൽ ആ കഥ വായിച്ചു കരഞ്ഞവരുണ്ടായിരുന്നു. അതിലെ ഓരോ വരിയും ഓരോ ഖണ്ഡികയും അനുഭവത്തിൽ നിന്നാണദ്ദേഹം പകർത്തിയതു്. ചുട്ടുപഴുത്ത യാഥാർത്ഥ്യങ്ങൾ! ഇരുന്നെഴുതാൻ വായുവും വെളിച്ചവുമുള്ള ഒരു മുറിയില്ലായിരുന്നു അദ്ദേഹത്തിനു്. അദ്ദേഹം പട്ടണത്തിൽ ചുററിനടക്കുകയായിരുന്നു. അദ്ദേഹത്തിൻെറ മുറിയിലെ വിളക്കിൽ എണ്ണയില്ല. എഴുതുവാൻ വളരെയുള്ളപ്പോൾ കിടക്കപ്പായയിൽ നിന്നെണീററു കായലോരത്തെ വിളക്കുകാലിൽ ചാരിയിരുന്നു സംഗതികളുടെ ചൂടാറുംമുമ്പേ എഴുതുകയായിരുന്നു പതിവ്.

ഇക്കാലത്തു ഭാരതത്തിൻെറ ഓരോ പട്ടണങ്ങളിലും അലഞ്ഞു നടന്നു് എത്രയെത്ര ജാതിയായി എവിടെയെല്ലാം അദ്ദേഹം താമസിച്ചു! തുടിക്കുന്ന രക്തക്കുഴലുകളോടുകൂടിയ ആ യുവാവ് ഇന്ത്യയുടെ പല ഭാഗങ്ങളിലും ചുററിനടന്നു. ബോംബെ, ഡൽഹി, അജ്മീർ, കാഷ്മീർ തുടങ്ങി ഇന്ത്യയിലെ പല പട്ടണങ്ങളിലും അദ്ദേഹം പോയി. അദ്ദേഹം പല കാഴ്ചകളും കണ്ടു. പൊററക്കാട്ടിനേപ്പോലെ സഞ്ചാരകഥകളെഴുതാനല്ല അദ്ദേഹം പോയതു്. കേശവദേവിനെപ്പോലെ മലയാളി മഹാസമ്മേളനങ്ങളിൽ പ്രസംഗിക്കാനുമല്ല. പിന്നെയെന്തിനു.? ആ യാത്രകൾക്കു് എന്തെങ്കിലും ലക്ഷ്യമുണ്ടായോ? അന്തഃക

രണത്തിന്റെ വിളി—അദ്ദേഹം പോയി. രാജ്യങ്ങൾ ചുററിക്കണ്ടു. മടങ്ങി. അത്രതന്നെ. ബഷീറിന്റെ ഹൃദയം ഭീകരമായ ഒരു പടക്കളമായി തീർന്ന ഒരു കാലഘട്ടമായിരുന്നു അതു്. വിപ്ളവകാരി, രാജദ്രോഹി, ദൈവദ്രോഹി, കമ്യൂണിസ്റ്റ് ഇങ്ങനെ ബഷീറിനില്ലാത്ത വിശേഷണങ്ങൾ വിരളമായിരുന്നു. അക്കാലത്തെ അനുഭവങ്ങളെ ക്രോഡീകരിച്ച് ബഷീറും കഥകളെഴുതി. "വിശുദ്ധരോമം" "പൂനിലാവിൽ" "അനൽഹക്" എന്നീ കഥകൾ ഇക്കൂട്ടത്തിലുൾപ്പെടുന്നു. ആ അനുഭവങ്ങളെക്കുറിച്ചു ബഷീർ പറയുന്നതു കേൾപ്പാൻ രസമുണ്ടു്. എന്റെ സഞ്ചാരകാലത്തു ഞാൻ പല അൽഭുത കാഴ്ചകളും കണ്ടു. അന്നു ഞാൻ മുസൽമാന്റെ മസ്ജിദുകളിലും ഹിന്ദുവിന്റെ ക്ഷേത്രങ്ങളിലും ക്രിസ്ത്യാനിയുടെ പള്ളികളിലും ഒരുപോലെ കയറി ഇറങ്ങി. അവിടങ്ങളിലെ വിശേഷങ്ങൾ അറിയാനാണു്. അല്ലാതെ ആരാധനയ്ക്കൊന്നുമല്ല ഞാൻപോയതു്".

ബഷീറിന്റെ കഥകളിൽ ആദ്യകാലം മുതലേ നർമ്മബോധം നിറഞ്ഞൊഴുകിയിട്ടുണ്ടു്. നേരും നുണയും ഇടകലർത്തിയുള്ള ബഷീറിന്റെ കഥാകഥനം തികച്ചും ആകർഷകമാണു്. എന്നാൽ ബഷീറിന്റെ ചിരിക്കൊരു പ്രത്യേകതയുണ്ടു്. ജീവിതത്തിന്റെ ഉപരിതലത്തിൽ തൊട്ടു തടവിപ്പോകുന്നതല്ല ബഷീറിന്റെ ഹാസ്യം. അവ നമ്മെ പേർത്തും പേർത്തും ചിന്തിപ്പിക്കുന്നു. പ്രേമലേഖനത്തിലെ ആകാശമുട്ടായിയേക്കുറിച്ചു ഓർത്തോർത്തു ചിരിക്കാത്തവർ ആരാണുള്ളതു്? യുദ്ധം അവസാനിക്കണമെങ്കിൽ എന്തു ചെയ്യണമെന്ന ചോദ്യത്തിനുള്ള മറുപടി "ഇന്നത്തെ എല്ലാ രാഷ്ട്രീയ നായകന്മാർക്കും എല്ലാ മതപ്രതിനിധികൾക്കും എല്ലാ ചിന്തകന്മാർക്കും എല്ലാ പട്ടാളക്കാർക്കും ഭയങ്കര ചൊറിച്ചിലും കടിയുമുള്ള നല്ല വരട്ടു ചൊറി വരണം." ഇതു് വായിച്ചു് കൂട്ടുകൂടെ ചിരിക്കാതിരിക്കാൻ ആർക്കാണു് കഴിയുക!

ബഷീറിന്റെ കഥകളോരോന്നും അദ്ദേഹത്തിന്റെ അനുഭവങ്ങളുടെ നൂലിഴകൾകൊണ്ടു നെയ്തെടുത്തതാണു്. "ജന്മദിനത്തിലൂടെ" വിശക്കുന്നവന്റെ അനുഭവം നിങ്ങൾ കണ്ടെത്തുമ്പോൾ "ടൈഗർ" എന്ന കഥയിലൂടെ ജയിൽ ജീവിതത്തിലെ ഒരദ്ധ്യായം അദ്ദേഹം നിവർത്തിക്കാണിക്കുന്നു. ജയിൽ ജീവിതമെന്താണെന്നു് ബഷീർ അനുഭവിച്ചറിഞ്ഞിട്ടുള്ളതാണു്. നിങ്ങളുടെ സ്മരണയിൽ നിന്നും ഒരിക്കലും പറിഞ്ഞു പോകാത്തവിധം അദ്ദേഹം ജയിലറകൾ തൊട്ടുകാണിക്കുന്നുണ്ടു്. പൊൻകുന്നം വർക്കി നമ്മെ കാണിച്ചു തന്നതിൽ നിന്നും തികച്ചും ഭീകരമായ ചിത്രങ്ങൾ! നാം ഞെട്ടി വിറച്ചു പോകും.

"ബാല്യകാല സഖി"യാണു് ബഷീറിന്റെ കൃതികളിൽ ഏററവും മികച്ചതു്. ജീവിതത്തിൽ നിന്നും വലിച്ചു ചീന്തിയ ഒരേടാണു് ഈ ചെറുനോവൽ. ഇതിലെ നായകന്റെ ബാപ്പ മറക്കാനാവാത്ത ഒരു കഥാപാത്രമാണു്. പഞ്ചുമേനോന്റേയും എടത്തിലെ അച്ചന്റേയും ശങ്കു അശാന്റേയും സാഹോദര്യം ഈ കഥാപാത്രം വഹിക്കുന്നെന്നു ശ്രീ എം. പി. പോൾ പ്രസ്താവിച്ചിട്ടുള്ളതു് എത്രയോ ശരിയാണെന്നു് ആ ബാപ്പയുടെ സംഭാഷണങ്ങൾ വായിക്കുമ്പോൾ നാം ഓർത്തു പോകും.

മുസ്ലീം സമുദായത്തിലെ അന്ധമായ ആചാരമര്യാദകളെ ചോദ്യം ചെയ്തുകൊണ്ടാണു് ബഷീർ തികച്ചും കരുണാർദ്രമായ ഈ കഥ എഴുതിയതു്. അദ്ദേഹം ചോദിക്കുന്നു. "മജീദിന്റെ സഹോദരിയുടെ നാലു കാതുകളിലുംകൂടി നാല്പത്തിരണ്ടു തുളകൾ ഉണ്ടു്. അതൊക്കെ എന്തിനു കുത്തിത്തുളച്ചു? കഴുത്തിലും അരയിലും ഒന്നും സ്വർണ്ണം ഇട്ടില്ലെങ്കിലുമെന്തു്? സ്ത്രീധനം ഏർപ്പാടുതന്നെ ഇല്ലായിരുന്നെങ്കിൽ!" ബാല്യകാലം മുതൽ സ്നേഹിച്ചുപോയ രണ്ടു ഹൃദയങ്ങൾക്കനുഭവിക്കേണ്ടിവരുന്ന കഷ്ടതകളുടെ ഒരു സമാഹാരം നിങ്ങൾക്കതിൽ കണ്ടെത്താം. നമ്മുടെ സാമൂഹ്യവ്യവസ്ഥിതി ഇതിനു സമാധാനം പറയണമെന്നു് ബഷീറിനു നിർബന്ധമുണ്ടു്. എന്തുകൊണ്ടെന്നാൽ എന്തിലുമുപരി ബഷീർ ഒരു സമുദായ പരിഷ്ക്കർത്താവാണു്. അദ്ദേഹം സമുദായ ശരീരത്തിലെ പുണ്ണുകൾ നോക്കിക്കാണുന്നു. അവയെ തുറന്നുകാണിക്കലാണു അദ്ദേഹത്തിന്റെ ലക്ഷ്യം.

"ശബ്ദങ്ങൾ," "ന്റുപ്പുപ്പാക്കൊരാനേണ്ടാർന്നു" എന്നീ കൃതികളിലും ഇതുതന്നെയാണു കാണുന്നതു്. "ശബ്ദങ്ങളെ" ഒരു നീണ്ട ചെറുകഥയെന്നു വിളിക്കുന്നതായിരിക്കും ശരി. മലയാളത്തിൽ ഇത്രയേറെ ഒച്ചപ്പാടുണ്ടാക്കിയ മറെറാരു പുസ്തകമുണ്ടോയെന്നു സംശയമാണു്. സോമർ സെററു് മോമിന്റെ "ക്ഷയരോഗാസ്പത്രി" എന്ന നീണ്ട ചെറുകഥയിൽ രോഗാതുരരുടെ പീഡിത ജീവിതം അനുഭാവപൂർവ്വം വർണ്ണിച്ചിട്ടുണ്ടു്. "ശബ്ദങ്ങളി"ലെ പ്രമേയവും മറെറാന്നല്ല വിശപരിണാമാദി പ്രശ്നങ്ങൾക്കു തുല്യം പ്രാധാന്യമേറിയതാണു്, രോഗനിവാരണം എന്ന ഭൗതികപ്രശ്നം എന്നു ബഷീർ തികഞ്ഞ ആത്മാർത്ഥതയോടെ ഈ നോവലിലൂടെ പ്രഖ്യാപിക്കുന്നു. 'ന്റുപ്പുപ്പാക്കൊരാനേണ്ടാർന്നു' എന്ന നോവലിലൂടെ മുസ്ലിംസമുദായത്തിൽ പതുങ്ങിക്കിടക്കുന്ന പല അന്ധവിശ്വാസങ്ങളേയും ബ

ഷീർ ചോദ്യം ചെയ്യുന്നുണ്ട്. വാസ്തവത്തിൽ സമുദായ ശുദ്ധീകരണമാണു ബഷീർ ഈ നോവലിലൂടെ സാധിച്ചിട്ടുള്ളതു്. ഒരു ശാസ്ത്രജ്ഞനാവശ്യമായ വിശാലവീക്ഷണഗതി ബഷീറിനുണ്ടെന്ന് ഈ രണ്ടു നോവലുകളും വിളിച്ചുപറയുന്നു. എന്തുകൊണ്ടെന്നാൽ ഒരു ശാസ്ത്രകാരൻ ലാബർട്ടറിയിൽവെച്ചു പദാർത്ഥങ്ങൾ വിശകലനം ചെയ്യുന്നതുപോലെ, ബഷീർ മനുഷ്യജീവിതത്തെ തികഞ്ഞ ശാസ്ത്രീയബോധത്തോടെ വിശകലനം ചെയ്യുന്നു.

വിശ്വസാഹിത്യത്തിൽ ചിരിയും ചിന്തയും കൂട്ടിയിണക്കി സാഹിത്യകൃതികൾ രചിച്ചവർ വളരെ വിരളമാണ്. ഓസ്കാർ വൈൽഡോ, ബർണാഡ്ഷായോ മാത്രമേ ഇങ്ങിനെ ഉത്തുംഗമായ ചിന്തയും ഹൃദയം ദ്രവിപ്പിക്കുന്ന ചിരിയും ഒരേ അവസരത്തിൽ പ്രകടിപ്പിച്ചതായി കണ്ടിട്ടുള്ളു. ബഷീറിന്റെ "പ്രേമലേഖന"ത്തിലും "വിഡ്ഢികളുടെ സ്വർഗ്ഗത്തിലെ" ചില കഥകളിലും നമുക്കീപ്രത്യേകതകൾ കണ്ടെത്താം. "പ്രേമലേഖനം" നിറഞ്ഞ ചിരിയോടെ വായിച്ചു തീർക്കുന്ന അനുവാചകരിൽ ചിന്തയ്ക്കുള്ള എത്രയേറെ കാര്യങ്ങളാണു ബഷീർ പകരുന്നതു്! മിശ്രവിവാഹം മുതൽ ആർത്ഥികപ്രശ്നം വരെ അതിൽ ഉള്ളടക്കിയിട്ടുള്ളതായി സൂക്ഷ്മദൃക്കുകൾക്കു കാണുവാൻ കഴിയും. 1118—ൽ തിരുവനന്തപുരം സെൻട്രൽജയിലിൽവച്ചു ബഷീർ എഴുതിയ ഈ ചെറുകൃതിക്ക് ഒരു പ്രസ്നോട്ടു മുഖേന ഗവണ്മെന്റു തന്നെ പ്രസിദ്ധി നൽകി. 1119 മകരത്തിൽ തിരുവിതാംകൂറിൽ അതു നിരോധിക്കുകയും കണ്ടുകെട്ടുകയും ചെയ്തതോടെ "പ്രേമലേഖനം" മലയാളത്തിലെ ഒരു മഹാസംഭവമായിത്തീർന്നെന്നു പറയാം. പ്രേമപ്പനി പിടിച്ച കാമുകന്മാരെ ബഷീർ ഈ കൃതിയിൽ അസ്സലായി ആക്ഷേപിച്ചിട്ടുണ്ട്.

കാമുകി പറഞ്ഞു:

"ഇപ്പോൾ തല കുത്തി നിൽക്കു—കാണട്ടെ". അയാൾ ഷർട്ടൂരി കസാലയിൽ വച്ചു. അതിനു ശേഷം മുണ്ടു മടക്കിക്കുത്തി, താറുപാച്ചി, തിണ്ണയിൽ തലയുംകുത്തി, കാലു മുകളിലാക്കി വടിപോലെ നിന്നു." പ്രേമപ്പനി പിടിച്ച കാമുകന്റെ ഗോഷ്ടികളെ ഇതിനപ്പുറം നഗ്നമായി ചിത്രീകരിക്കാനുണ്ടോ?

മറിച്ചു പുരുഷന്റെ സഹജമായ പുരുഷത്വമെന്താണെന്ന് അദ്ദേഹം "പൂവമ്പഴ"ത്തിൽ തൊട്ടുകാണിക്കുന്നു. ഇതു് അബ്ദൽഖാദർ സാഹിബിന്റെയും ജമീലാബീവിയുടെയും കഥയാണ്. ഭാര്യക്കു പൂവമ്പഴം വാങ്ങാൻ പോയ അബ്ദൽഖാദർസാഹിബ്, പൂവമ്പഴവും പേമാരിയുംകൂടി നടത്തിയ ഭയങ്കര ഗൂഢാലോചനയിൽ തോററു കൂട്ടത്തിൽ വിററാമിനുള്ള ഓറഞ്ചും വാങ്ങി മടങ്ങി. ഒടുവിൽ മൂപ്പർ മൂപ്പത്തിയെ ശരിക്കു "തല്ലിത്തീററു"കയാണ്. സ്ത്രീസ്വാതന്ത്ര്യവാദത്തെ ആക്ഷേപിച്ചെഴുതിയിട്ടുള്ള ഈ കഥയ്ക്കു് ഒരു എപിക്ക്കവിതയുടെ മട്ടുണ്ട്.

ഓസ്കാർവൈൽഡ് ഒരിക്കൽ പറയുകയുണ്ടായി: "ഏററവും മനോഹരമായ രീതിയിൽ നുണ പറയുകയെന്നതാണ് കലയുടെ ശരിയായ ഉദ്ദേശം." ഇതു പരമാർത്ഥമാണെങ്കിൽ ബഷീർ ഒരു തികഞ്ഞ കലാകാരനാണ്. എന്തുകൊണ്ടെന്നാൽ ഏററവും മനോഹരമായ രീതിയിൽ നുണ പറയാൻ അദ്ദേഹത്തിനറിയാം. അതു കേട്ടാൽ പരമാർത്ഥമാണെന്നേ നമുക്കു തോന്നുകയുള്ളൂ. ഈയിടെയായി ബഷീറിന്റെ തൂലിക ഈ വഴിക്കു തിരിഞ്ഞു തുടങ്ങിയിരിക്കുന്നു. ആനവാരി രാമൻനായരു്, പൊൻകുരിശു തോമ്മാ, മണ്ടൻ മുത്തപാ തുടങ്ങിയ ചില പുതിയ പാത്രങ്ങളെ അദ്ദേഹം അവതരിപ്പിക്കാനാരംഭിച്ചിരിക്കുന്നു. ഇതൊരു പുതിയ പരിവർത്തനത്തെ വിളംബരം ചെയ്യുന്നു. ബഷീർ പുഞ്ചിരിയിൽ നിന്നും പൊട്ടിച്ചിരിയിലേക്കു നീങ്ങിയിരിക്കുകയാണ്. "മുച്ചീട്ടു കളിക്കാരന്റെ മകൾ" എന്ന കൃതിയിൽ ഗൗരവയുക്തമായി യാതൊന്നുമല്ല. വോഡ്ഹൗസിനെപ്പോലെ ബഷീറും ഒരു ഹാസസാഹിത്യകാരനായി മാറുകയാണോ എന്നു ബലമായി സംശയിക്കാൻ വകതരുന്നതാണ് പ്രകൃതികൃതം. വോഡ്ഹൗസ് ഒരു വെറും എസ്കേപ്പിസ്റ്റുമാത്രമാണ്. ബാല്യകാലസഖിയുടെ കർത്താവു ഇങ്ങിനെ എസ്കേപ്പിസത്തിലേക്കു നീങ്ങുന്നതു അനുവാചകർ അത്യൗൽക്കണ്ഠയോടേ നോക്കിക്കൊണ്ടിരിക്കുന്നു.

ബഷീർ ഈയിടെ ഒരു യാത്ര കഴിഞ്ഞു തിരിച്ചെത്തിയതേയുള്ളൂ. ഇക്കഴിഞ്ഞ ദിവസം ഞാൻ ബഷീറിനെക്കാണാൻ ചെന്നപ്പോൾ അദ്ദേഹം കുനിഞ്ഞിരുന്നു ഒരു ബുക്ക് ഷെൽഫിൽ ചായം തേക്കുകയായിരുന്നു. ചോദിച്ചപ്പോൾ അദ്ദേഹം കർണ്ണാടകത്തിലും തമിഴ്നാട്ടിലുമെല്ലാം ഒരു സുഖവാസത്തിനു പോയിരുന്നതാണെന്നു പറഞ്ഞു. എറണാകുളത്തു് അദ്ദേഹം സ്വന്തം പേരിൽ ഒരു പുസ്തകശാല തുടങ്ങിയിരിക്കുന്നു.



# ഡോ: മേരി സ്റ്റോപ്പ്സ്




**ഇംഗ്ലീഷിൽ ലൈംഗികശാസ്ത്രസംബന്ധമായി അമൂല്യഗ്രന്ഥങ്ങൾ രചിച്ച് ജനനനിയന്ത്രണത്തിന്റെ ആവശ്യകതയെപ്പറ്റി മനുഷ്യരെ മനസ്സിലാക്കിക്കൊണ്ടിരിക്കുന്ന ഒരു മഹതി.**



**(അരുണയ്ക്കു പ്രത്യേകം)**



**(ടി. ചാണ്ടി)**

ഒരു ജനന നിയന്ത്രണ പരിശീലന കേന്ദ്രം തുറന്നു ലോകത്തിനു തദ്വിഷയകമായ വിജ്ഞാനവെളിച്ചം നൽകിയ ഒന്നാമത്തെ വനിതയാണു ഡോ. മേരീസ്റ്റോപ്പ്സ്. 1821-ലാണ് ആ മഹതി പ്രസ്തുത സ്ഥാപനത്തിന്റെ പ്രവർത്തനമാരംഭിച്ചതു്. അതിനു മുമ്പ് ആരും തന്നെ ഈദൃശമായ ഒരു സംരംഭത്തിനു തുനിഞ്ഞിറങ്ങിയിട്ടില്ല. അഭികാമ്യമായ കുടുംബസംവിധാനത്തിനു വേണ്ടി അവർ ഒട്ടേറെ പടവെട്ടിയിട്ടുണ്ടു്. കാലാന്തരത്തിൽ ഈ പ്രസ്ഥാനത്തിന്റെ എതിരാളികളുടെ പ്രാഭവം എല്ലാ രാജ്യങ്ങളിലും ക്ഷയിച്ചുതുടങ്ങി. ഇന്നു സാർവ്വദേശീയസംഘടനാപരമായ നിലയിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന കുടുംബസംവിധാനപ്രസ്ഥാനത്തിനു വഴിയൊരുക്കിയതു് ഡോ. മേരീസ്റ്റോപ്പ്സ് ആണെന്നുള്ളതു വിസ്മരിച്ചുകൂടാ.

ഇംഗ്ലണ്ടിൽ എസ്സെക്സിലെ നോർബറി പാർക്കിന്റെ പ്രധാന പ്രവേശനദ്വാരത്തിൽനിന്നു് അരമണിക്കൂർ സമയം നടന്നാൽ അതിന്റെ ഉടമസ്ഥയായ ഡോ. മേരീസ്റ്റോപ്പ്സ് നിവസിക്കുന്ന പുരാതന മാതൃകയിലുള്ള വീട്ടിലെത്താം. അസാധാരണ മനുഷ്യരെ കാണുന്നതിൽ കൗതുകമുള്ളവർക്കു് അവിടെ ചെല്ലുന്നതു് വെറുതേ ആകയില്ല. ഏതാണ്ടു് 40-ൽ പരം ശാസ്ത്രീയഗ്രന്ഥങ്ങളും, അനേകം നാടകങ്ങളും, കവിതകളും, നോവലും, കഥകളും, മുപ്പതോളം സാമൂ

ഹ്യജീവിത ശാസ്ത്രഗ്രന്ഥങ്ങളും എഴുതിയിട്ടുള്ള ഒരു ഇംഗ്ലീഷ്‌വനിതയെയാണ് അവിടെ ചെല്ലുമ്പോൾ നിങ്ങൾ കാണുക.

ലണ്ടൻ യൂണിവേഴ്സിററി കോളജിലെ ഫെല്ലോ ആയ മേരീ കാർമിഷേൽ സ്റ്റോപ്പ്സ് ഡി. എസ്. സി. പി. എച്ച്. ഡി. ലൈംഗികവിഷയങ്ങളേ സംബന്ധിച്ച്, വിശിഷ്യ അനാവശ്യമായി സന്താനങ്ങൾ ഉണ്ടാകുന്നതു സംബന്ധിച്ചുള്ള അജ്ഞതയുടെ മൂടുപടം നീക്കുന്നതിൽ മററാരേയുംകാൾ വളരെയധികം പ്രവർത്തിച്ചിട്ടുണ്ട്. ലോകം ഇതിനു മുമ്പു ദർശിച്ചിട്ടില്ലാത്ത ശ്രേഷ്ഠമായ ഒരു ജനവർഗ്ഗത്തെ സൃഷ്ടിക്കുന്ന വലിയൊരു പരിവർത്തനത്തിനു താൻ നേതൃത്വം നൽകുന്നുവെന്നാണ് ആ മഹതി സ്വയം അഭിമാനിക്കുന്നതു്. മാനവസമുദായത്തിന്റെ ശ്രേയസ്സിനുവേണ്ടി, അഥവാ ഭാര്യാഭർത്തൃബന്ധം വിവേകപൂർവ്വം കൈകാര്യം ചെയ്തു് സൗഭാഗ്യകരമായ കുടുംബജീവിതം നയിക്കുന്നതിനാവശ്യമായ പരിശീലനം നൽകുന്നതിനുവേണ്ടി ഡോ. മേരീസ്റ്റോപ്പ്സ് ചെയ്യുന്ന അദ്ധ്വാനം അവരുടെ ജീവിതത്തിലെ ഭാഗികമായ ഒരു പ്രവർത്തനം മാത്രമാണ്. ശാസ്ത്രസംബന്ധമായും സാഹിത്യപരമായുമുള്ള വിഷയങ്ങളുടെ ആഴത്തിലേക്കു ചുഴിഞ്ഞിറങ്ങുന്നതിനും അവർ ശ്രമിച്ചുപോരുന്നുണ്ടു്.

1921 മാർച്ച് 17-ാംതീയതിയാണ് ഡോ. സ്റ്റോപ്പ്സും അവരുടെ ഭർത്താവായ ഹംഫ്റിവേർഡൺ റോവും കൂടെ ലോകത്തിൽ ആദ്യമായി ഒരു ജനനനിയന്ത്രണ പരിശീലനകേന്ദ്രം തുറന്നതു്. ആ തീയതിയോടു് അവർക്കു് ഒടുങ്ങാത്ത താല്പര്യമാണുള്ളതു്. എന്തുകൊണ്ടെന്നാൽ തങ്ങൾ ആരംഭിച്ച ഈ സ്ഥാപനത്തേ സംബന്ധിച്ചിടത്തോളം ആരംഭകാലത്തുണ്ടായിരുന്ന ശുഷ്കാന്തിയും ഉത്സാഹവും നഷ്ടപ്പെടരുതെന്നു ഡോ. സ്റ്റോപ്പ്സിനു നിർബന്ധമുണ്ടു്.

ഹെൻറിസ്റ്റോപ്പ്സ് എന്ന ശില്പകലാവിദഗ്ദ്ധന്റെ പുത്രിയായി മേരീസ്റ്റോപ്പ്സ് എഡിൻബറോയിൽ ഭൂജാതം ചെയ്തു. ഹെൻറി സ്റ്റോപ്പ്സിന്റെ പത്നി വനിതകളുടെ സർവ്വകലാശാലാ വിദ്യാഭ്യാസത്തിനു വഴിയൊരുക്കിയ മഹതിയാണെന്നുള്ളതും സ്മരണീയമാണ്. ശാസ്ത്രജ്ഞന്മാരോടും സാഹിത്യകാരന്മാരോടുമുള്ള സമ്പർക്കം മേരിസ്റ്റോപ്പ്സിന്റെ ബാല്യകാലജീവിതത്തിൽ വളരെയധികം സ്വാധീനം ചെലുത്തിയിരുന്നു. ചരിത്രാതീതകാലങ്ങളിലെ ശിലായുധങ്ങളും മററും ഏററവുമധികം ശേഖരിച്ചിട്ടുള്ളയാളായിരുന്നു ഹെൻറി സ്റ്റോപ്പ്സ്. അക്കാര്യത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന താല്പര്യത്തിൽ നിന്നായിരിക്കണം തന്റെ പുത്രിയായ മേരിസ്റ്റോപ്പ്സിനു ഭൂമിയിൽനിന്നു കുഴിച്ചെടുക്കുന്ന വസ്തുക്കളിൽ താല്പര്യം ജനിച്ചതു്.

ചെറുപ്പം മുതലേ മേരിസ്റ്റോപ്പ്സിനു് കണക്കിലേറെ സന്താനങ്ങളുള്ള കുടുംബങ്ങളോടു അത്യധികമായ നീരസമുണ്ടായിരുന്നു എന്നു് അവരുടെ ബാല്യകാലത്തുണ്ടായ ഒരു സംഭവം വെളിപ്പെടുത്തുന്നുണ്ടു്. മേരിസ്റ്റോപ്പ്സിനു് 'വിന്നി' എന്നു പേരായ ഒരു സഹോദരി മാത്രമേ ഉണ്ടായിരുന്നുള്ളു. ഒരിക്കൽ അവരെ പരിചരിച്ചിരുന്ന ആയ മിസ്സിസ് സ്റ്റോപ്പ്സിനോടു പറഞ്ഞു, മേരിക്കു ഒരു ജോടി പുതിയ ചെരിപ്പു വേണമെന്നു്. "ഓ! എനിക്കു് ഒരു പന്ത്രണ്ടു മക്കളുണ്ടായിരുന്നെങ്കിൽ ഞാനെന്തു ചെയ്യുമായിരുന്നു!" ആ കുടുംബനായിക മറുപടി പറഞ്ഞു. "എന്നെയും വിന്നിയേയുമൊഴിച്ചുള്ള എല്ലാവരേയും അമ്മ വെള്ളത്തിൽ മുക്കിക്കൊല്ലുമായിരുന്നു" എന്നാണു് എട്ടാം വയസ്സിൽ മേരി പ്രതിവചിച്ചതു്.

അഞ്ചാമത്തെ വയസ്സിൽ മേരി വിദ്യാഭ്യാസമാരംഭിച്ചെങ്കിലും 12-ാമത്തെ വയസ്സിലാണ് സ്കൂളിൽ പോയി പഠിച്ചു തുടങ്ങിയതു്. അനിതരസാധാരണമായ പുസ്തകപാരായണതല്പരത മേരിയുടെ ഒരു പ്രത്യേക സ്വഭാവമായിരുന്നു. രസതന്ത്രശാസ്ത്രത്തിൽ മേരിക്കു് പ്രത്യേക പ്രാവീണ്യമുണ്ടായിരുന്നതിനാൽ അവൾ സമർത്ഥയായ ഒരു വിദ്യാർത്ഥിനിയായിത്തീർന്നു.

ലണ്ടൻ സർവ്വകലാശാലയിൽ നിന്നു് സയൻസ് സംബന്ധിച്ച ഡിഗ്രി നേടിയശേഷം മേരി സ്റ്റോപ്പ്സ് ജർമ്മനിയിലേക്കു പോകുകയും മ്യൂണിക്കു് സർവ്വകലാശാലയിലെ സസ്യശാസ്ത്രവകുപ്പിൽ ഒന്നാമത്തെ വനിതാ വിദ്യാർത്ഥിനിയായി ചേർന്നുപഠിക്കുകയും ചെയ്തു. മ്യൂണിക്കു് സർവ്വകലാശാലയിൽ നിന്നു തത്വശാസ്ത്രത്തിനു് ഡോക്ടർ ബിരുദം മേരിസ്റ്റോപ്പ്സിനു നൽകപ്പെട്ടു. അനന്തരം അവർ ഇംഗ്ലണ്ടിലേക്കു് മടങ്ങിപ്പോകുകയും മാഞ്ചെസ്റ്റർ സർവ്വകലാശാലയിലെ ഒന്നാമത്തെ വനിതാ ലക്ചററായി ജോലി സ്വീകരിക്കുകയും ചെയ്തു.

## ദൗർഭാഗ്യകരമായ ഒരനുഭവം

ഡോ. ഗെയിററ്സുമായുള്ള തന്റെ വിവാഹം കഴിഞ്ഞിട്ടു് ആറു മാസമേ ആയുള്ളു. അപ്പോൾ ഡോ. സ്റ്റോപ്പ്സിനു് ഏതോ ഒരു പ്രശ്നത്തെ അഭിമുഖീകരിക്കേണ്ടതായി വരുകയും അവർ സ്വതന്ത്രമായി അതിനു പരിഹാരം കണ്ടെത്തുകയും ചെയ്തു. അവർ ബ്രിട്ടീഷ് മ്യൂസിയത്തിൽ പോയി ലൈംഗികശാസ്ത്രസംബന്ധമായി അവിടെ ഉണ്ടായിരുന്ന സകല പുസ്തകങ്ങ

ളും വായിക്കുകയും, ഇംഗ്ലണ്ടിലെ നിയമസംഹിതകളെല്ലാം പഠിക്കുകയും അതിനുശേഷം താൻ വിവാഹമോചനത്തിനായി ആഗ്രഹിക്കുന്നുവെന്നു അവരുടെ കുടുംബഡോക്ടറോടും അഭിഭാഷകനോടും പറയുകയും ചെയ്തു. വിവാഹമോചനത്തിനുവേണ്ടിയുള്ള കേസ്സിൽ മേരിസ്റ്റോപ്പ്സ് വിജയിച്ചു.

ദൗർഭാഗ്യകരമായ ഈ സംഭവം ഡോ. സ്റ്റോപ്പ്സിന്റെ ഹൃദയത്തെ അത്യധികം അസ്വസ്ഥമാക്കിത്തീർത്തെങ്കിൽ ആശ്ചര്യപ്പെടാനില്ലല്ലോ; പക്ഷേ അതു് തന്റെ പ്രവർത്തനത്തിനു പ്രതിബന്ധമായിത്തീരാൻ ആ മഹതി അനുവദിച്ചില്ല. അക്കാലത്താണു് ഡോ. സ്റ്റോപ്പ്സ് കൽക്കരിയുടെ ഘടനയെ സംബന്ധിച്ചും മററും ഗവേഷണം നടത്തുകയും തദ്വിഷയകമായി ലോകത്തിലെ ഒരു വിദഗ്ദ്ധയാകുകയും ചെയ്തതു്.

തന്റെ വിവാഹമോചനത്തിനുശേഷം രണ്ടു വർഷം കഴിഞ്ഞു് ഡോ. സ്റ്റോപ്പ്സ് ഹംഫ്റിവേർഡൺ റോവുമായി പരിചയപ്പെടുന്നതിനിടയായി. പ്രഥമ ദർശനത്തിൽത്തന്നെ ഡോ. സ്റ്റോപ്പ്സ് ഹംഫ്റി വേർഡൺ റോവിൽ അനുരക്തയായിത്തീർന്നു. അവർ വിവാഹിതരായി. പക്ഷേ ഒരു വ്യാപാരിയായിരുന്ന ഹംഫ്റിവേർഡൺറോ 1949-ൽ നിര്യാതനാകുകയാണുണ്ടായതു്. അദ്ദേഹം ഡോ. സ്റ്റോപ്പ്സിനെ വിവാഹം ചെയ്യുന്നതിനു മുമ്പുതന്നെ ഒരു ജനനനിയന്ത്രണ ക്ലിനിക്ക് മാഞ്ചെസ്റ്ററിൽ സ്ഥാപിക്കുന്നതിനുവേണ്ടി പരിശ്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതിലേക്കു പ്രതിമാസം 1000 പവൻ വീതം 5 വർഷത്തേക്കും താൻ മരിക്കുമ്പോൾ 12000 പവനും നൽകാമെന്നു വാഗ്ദാനം ചെയ്തിട്ടും ഈ പദ്ധതിയെ അനുകൂലിക്കുന്നതിനു് ഒരു ഹോസ്പിററലും മുതിരുകയുണ്ടായില്ല. ഒടുവിൽ അവരുടെ വിവാഹാനന്തരമാണു് ഏതാദൃശമായ ഒരു ക്ലിനിക്ക് തുറന്നു പ്രവർത്തനമാരംഭിച്ചതു്.

15 മാസം കഴിഞ്ഞപ്പോൾ അവരുടെ ദാമ്പത്യജീവിതവല്ലരി പൂത്തു. മേരിസ്റ്റോപ്പ്സിനു് ഒരു പുത്രൻ ജനിച്ചു. പക്ഷേ ഏറെത്താമസിയാതെ ആ ശിശു മരിച്ചുപോയി. 1924-ൽ തന്റെ രണ്ടാമത്തെ പുത്രനായ ഹാരിവേർ

ഡൻ സ്റ്റോപ്സ്റോ ഭൂജാതനായി. അവൻ ഇപ്പോൾ കെയിംബ്രിഡ്ജ് സർവ്വകലാശാലയിൽ പഠിച്ചുകൊണ്ടിരിക്കുകയാണ്. സഹോദരീസഹോദരന്മാരേ കൂടാതെ ഒററയ്ക്ക് ഒരു കുട്ടിയ്ക്കു സന്തോഷമായി വളരുവാൻ സാദ്ധ്യമല്ലെന്നാണ് ഡോ. മേരിസ്റ്റോപ്സിൻെറ അഭിപ്രായം. അതിനാൽ വേറൊരു കുട്ടിയെ കൂടെ തൻെറ പുത്രനു കൂട്ടിനായി ദത്തെടുക്കേണ്ടിവന്നു. തനിക്കു നാലു മക്കൾ ജനിച്ചാൽ കൊള്ളാമെന്ന് ആ മഹതി ആശിച്ചിരുന്നു. പക്ഷെ നിർഭാഗ്യവശാൽ അവരുടെ രണ്ടാമത്തെ പ്രസവസമയത്തുണ്ടായ ഏതോ അപകടം മൂലം പിന്നീട് പ്രസവിക്കുകയുണ്ടായില്ല.

ആവശ്യത്തിലധികം മക്കളുണ്ടാകുന്നതു മൂലം ദുരന്തദുരിതമനുഭവിക്കുന്ന നിരവധി തൊഴിലാളി കുടുംബങ്ങളുണ്ട്, കൂലിപ്പണി ചെയ്ത് നിത്യവൃത്തി കഴിയുന്ന തൊഴിലാളികളുടെ വീടുകളിലെ അമ്മമാർ, ഊനമുള്ള ഒരു തലമുറയെയാണ് സൃഷ്ടിച്ചുകൊണ്ടിരിക്കുന്നതെന്നാണ് മേരിസ്റ്റോപ്സ് കരുതുന്നതു്. എന്തുകൊണ്ടെന്നാൽ അവരുടെ മക്കളിൽ അധികപങ്കും തങ്ങൾക്കു മക്കൾ വേണമെന്നുള്ള താല്പര്യത്തിൽനിന്നു ജനിച്ചിട്ടുള്ളവരല്ലായിരിക്കും. അധികസന്താനങ്ങൾ പലപ്പോഴും ആരോഗ്യപരമായ ന്യൂനതയുള്ളവരുമായിരിക്കും.

ലൈംഗികശാസ്ത്രത്തോട് ഭാവനാത്മകവും കലാപരവുമായുള്ള ഒരു സമീപനമാണാവശ്യമെന്നും അതേസമയം സാധാരണ അനുഭവത്തോടു ചേർന്നു സാമാന്യപരിചിന്തനവും വേണ്ടതാണെന്നും ഡോ. മേരിസ്റ്റോപ്സ് പറയുന്നു. അവർ എഴുതിയിട്ടുള്ള ഒരു പുസ്തകത്തിലും ലൈംഗികമായ അസാധാരണകാര്യങ്ങളേക്കുറിച്ച് പ്രതിപാദിച്ചിട്ടില്ല. ലൈംഗികശാസ്ത്രത്തിൻെറ നാനാമുഖങ്ങളേ പരാമർശിച്ച് 'ഹാവ്ലക് എല്ലിസ്' എന്ന മഹാൻ എഴുതിയിട്ടുള്ള 12 വാല്യങ്ങളേ സംബന്ധിച്ച ഡോ. മേരിസ്റ്റോപ്സ് പറയുന്നതു് അവ കരി നിറച്ച ചാക്കിനു തുല്യമാണെന്നത്രെ.



### ജനനനിയന്ത്രണ പരിശീലനകേന്ദ്രം

വെസ്റ്റ്മിനിസ്റ്ററിലെ വൈററ് ഫീൽഡ്സ്ട്രീററിൽ ഡോ. മേരിസ്റ്റോപ്സിൻെറ ജനനനിയന്ത്രണപരിശീലനകേന്ദ്രം ഉൽഘാടനം ചെയ്ത ദിവസം ഒരു പോലിസുകാരൻ ആ തെരുവിൽ കൂടെ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. ഡോ. സ്റ്റോപ്സിൻെറ ഈ ക്ലിനിക് നിയമവിരുദ്ധമാണെന്നും അധികാരികൾ അതു് അടയ്ക്കുമെന്നും അവരുടെ സുഹൃത്തുക്കൾ പ്രവചിക്കാതിരുന്നില്ല. എന്നാൽ പ്രസ്തുത സ്ഥാപനം തുറന്ന ആ ദിവസം വൈകുന്നേരം ആ പോലീസുകാരൻ അവിടെ കയറിച്ചെന്നു. അയാൾക്ക് ഡോ. സ്റ്റോപ്സിൻെറ ചില ഉപദേശങ്ങൾ ആവശ്യമായിരുന്നു. അതോടെ എല്ലാവരുടെയും ഭയവും ആശങ്കയും നീങ്ങി.

എന്നാൽ അന്നും ഇന്നും സൃഷ്ടിപരമായ ജനനനിയന്ത്രണത്തോട് ധാരാളം എതിർപ്പുണ്ട്. അവയെ അഭിമുഖീകരിക്കുന്നതിനു് അരയും തലയും മുറുക്കിയിറങ്ങിയ ഡോ. മേരിസ്റ്റോപ്സ് റോമൻകത്തോലിക്കരുടെയും മററും വിമർശനങ്ങളെ ഭയലേശം കൂടാതെ ചെറുത്തുനിന്നു.

Married Love, Wise Parenthood, Enduring Passion, Radiant Motherhood മുതലായ ഒട്ടേറെ വിശിഷ്ടഗ്രന്ഥങ്ങൾ ഡോ. സ്റ്റോപ്സ് എഴുതി ലക്ഷക്കണക്കിനു് അച്ചടിച്ച് ലോകത്തിൻെറ നാനാഭാഗത്തും പ്രചരിപ്പിച്ചു. പക്ഷെ ഇതുകൊണ്ട് തനിക്ക് സാമ്പത്തികമായ പ്രയോജനം ഒന്നും ഉണ്ടായിട്ടില്ലെന്നാണ് ആ മഹതി പറയുന്നതു്. എന്തുകൊണ്ടെന്നാൽ തൻെറ അറിവോ സമ്മതമോ കൂടാതെ മനുഷ്യരുടെ കാമവികാരങ്ങളെ ഊതിവീർപ്പിക്കുന്ന പലതും കൂട്ടിച്ചേർത്ത് പ്രസ്തുത പുസ്തകങ്ങളുടെ ബഹുശതംപതിപ്പുകൾ പ്രസിദ്ധീകൃതങ്ങളായിട്ടുണ്ടത്രെ. സാധാരണ ലൈംഗികശാസ്ത്രങ്ങൾ കാമവികാരങ്ങളെ തട്ടിയുണർത്തുന്നവയായിരിക്കും. എന്നാൽ മേരിസ്റ്റോപ്പ്സിൻെറ പരിശ്രമം അവയെ നശിപ്പിക്കുക എന്നതായിരുന്നു.

അജ്ഞരും ദാരിദ്ര്യപീഡിതരും തങ്ങൾ ആഗ്രഹിക്കാതെ തന്നെ കണക്കിലേറെ സന്താനങ്ങളുണ്ടാകുന്നവരുമായ സ്ത്രീകളുടെ ദുസ്ഥിതി ഒരു സുപ്രധാന പ്രശ്നമായിരുന്നു അന്നു്. ഡോ. മേരി സ്റ്റോപ്പ്സ് 1921—ൽ ജനനനിയന്ത്രണക്ലിനിക് സ്ഥാപിച്ചതു് ഏതാദൃശമായ ദുരിതമനുഭവിക്കുന്നവർക്ക് എല്ലാവരും ഗോപ്യമായി വച്ചിരിക്കുന്ന ലൈംഗികവിഷയത്തിൽ ശരിയായ അറിവു നൽകുന്നതിനുവേണ്ടിയായിരുന്നു. സ്ത്രീപുരുഷബന്ധത്തെ സംബന്ധി

ച്ചും വിവാഹത്തേസംബന്ധിച്ചും ഒന്നും മറച്ചുവയ്ക്കാതെ തുറന്നു സംസാരിക്കുവാൻ തുടങ്ങി. ശരിയായ കുടുംബ സംവിധാനം എന്ന ആശയത്തിനുവേണ്ടി ഡോ സ്റ്റോപ്പ്സ് വളരെയധികം പടവെട്ടേണ്ടിവന്നിട്ടുണ്ട്. എന്നാൽ ആരംഭകാലത്ത് പാശ്ചാത്യ രാജ്യങ്ങളിലുണ്ടായിരുന്ന പ്രാതികൂല്യങ്ങൾ ക്രമേണ നീങ്ങിത്തുടങ്ങി. ഈ നൂതനാശയത്തെ ഇപ്പോൾ അഗണ്യമാക്കുകയോ അവഹേളിക്കുകയോ ചെയ്യാറില്ല. എന്നാൽ ജനസംഖ്യാവർദ്ധനമൂലം ഞെരുങ്ങിക്കൊണ്ടിരിക്കുന്ന ഏഷ്യയിൽ, ജനനനിയന്ത്രണം എന്നത് ഒരു കാലത്ത് പാശ്ചാത്യ രാജ്യങ്ങളിൽ എത്രമാത്രം പ്രാധാന്യമർഹിക്കുന്ന പ്രശ്നമായിരുന്നുവോ അത്രയും ഗൗരവാവഹമായ ഒരു പ്രശ്നമാണെന്നുള്ളത് നിസ്സംശയമാണ്.

## ഏഷ്യയെ സഹായിക്കുന്നു

ഇൻഡ്യയിലെ പല മാതാപിതാക്കളിൽ നിന്നും സാമൂഹ്യ പ്രവത്തകരിൽ നിന്നുമായി ഏതാണ്ട് നൂറിൽപരം കത്തുകൾ ദിവസേന ഡോ. മേരി സ്റ്റോപ്പ്സിനു ലഭിച്ചുകൊണ്ടിരിക്കുന്നു. അജ്ഞതയിലും ദാരിദ്ര്യത്തിലും ആണ്ടുകിടക്കുന്ന ഒരു രാജ്യത്തെ തുറിച്ചുനോക്കുന്ന ഏററവും ഗൗരവാവഹമായ പ്രശ്നത്തിന്–ജനനനിയന്ത്രണത്തിന്– ഡോ. സ്റ്റോപ്പ്സിന്റെ വിദഗ്ദ്ധോപദേശവും, വഴികാട്ടലും അത്യന്താപേക്ഷിതമാണ്.

ഡോ. സ്റ്റോപ്പ്സ് രാത്രിയിൽ ഒൻപതു്, ചിലപ്പോൾ പത്തു്, മണിക്കൂർ ഉറങ്ങും. അരോഗദൃഢഗാത്രയായ ആ മഹതിയെ എപ്പോഴും നല്ല പ്രസരിപ്പോടുകൂടെ മാത്രമേ നിങ്ങൾക്കു കാണാൻ കഴിയൂ. പാശ്ചാത്യവനിതകൾക്കു പുകവലിയിൽ കൗതുകമുണ്ടെങ്കിലും ഡോ. സ്റ്റോപ്പ്സ് ഏററവും വെറുക്കുന്ന ഒന്നാണത്. നീന്തലിലും പൂന്തോട്ടം ചമയ്ക്കലിലും ഒരു വക നായ്ക്കളെ (Chow dogs) വളർത്തുന്നതിലും അവർക്ക് വലിയ താല്പര്യമുണ്ട്. വാർദ്ധക്യമെന്നത് കേവലം മനസ്സിന്റെ ഭാവപ്പകർച്ച മാത്രമാണെന്നത്രെ അവർ അവകാശപ്പെടുന്നത്. പത്തു പേരു ചെയ്യുന്ന ജോലി താൻ ചെയ്യുന്നുണ്ടെന്ന് അവർ പറയുന്നു. എഴുത്തുകൾക്കു മറുപടി അയയ്ക്കുന്നതിനും മററുമായി 3 സെക്രട്ടറിമാർ അവർക്കുണ്ട്. 140 വയസ്സു വരെ ജീവിക്കാമെന്ന് അവർ പ്രത്യാശിക്കുന്നു. 70 വയസ്സാകാതെ ആരും തന്നെ പ്രായപൂർത്തിയാകയില്ലെന്നാണ് ഡോ. സ്റ്റോപ്പ്സിന്റെ അഭിപ്രായം.

# ഉദിച്ചുയരുന്ന ഇൻഡ്യൻ നാടകവേദി

**കമലാദേവി ചതോപാദ്ധ്യായ**

അടുത്ത ഏതാനും വർഷങ്ങൾക്കുള്ളിൽ ഇൻഡ്യയിലെ നാടകവേദി ദ്രുതഗതിയിൽ മുന്നോട്ടു കുതിച്ചിട്ടുണ്ടു്. അതിനെ ആവരണം ചെയ്തിരുന്ന കറുത്ത അന്ധകാരത്തെറിയുകയും, അതിനു പകരം ഒരു പ്രഭാപ്രസരം സംജാതമാകുകയും ചെയ്തുകൊണ്ടിരിക്കുന്നു. എങ്കിലും, വളർന്നുകൊണ്ടിരിക്കുന്ന ഈ ചെടിയെ ചില കഠിനമായ വിരുദ്ധശക്തികൾ അമർച്ചചെയ്യുവാൻ ശ്രമിക്കുന്നുണ്ടു്.

ഇൻഡ്യയിലെ നാടകവേദി ശൈശവാവസ്ഥയിൽ തന്നെയാണു് ഇപ്പോഴും സ്ഥിതിചെയ്യുന്നതു്. വൈകാരിക മണ്ഡലത്തിൽതന്നെയാണു് അതു് പ്രവർത്തിക്കുന്നതു്. ഒരു വിനോദകർത്തവ്യമായും, നേരമ്പോക്കായും, വിശ്രമാവസരത്തിലെ ജോലിയായും മാത്രമേ അതിനെ പരിഗണിക്കുന്നുള്ളു. സർവ്വസജ്ജീകരണങ്ങളോടും കൂടിയ ഒരു തീയേറ്റർ ഇല്ലെന്നുള്ളതാണു് ഏറ്റവും പ്രത്യക്ഷവും പ്രധാനവുമായ ഫലം. അനൗദ്യോഗികമായ ഒരു വിനോദമണ്ഡലം എന്ന നിലമാത്രമേ തീയേറ്ററിനുള്ളു. ജീവിതകാലം മുഴുവൻ ദേശീയനാടകവേദിയുടെ ആവിഷ്ക്കരണത്തിനുവേണ്ടി ഉഴിഞ്ഞുവച്ചിട്ടുള്ളവരുടെ പക്വതനിറഞ്ഞ പ്രവർത്തനഫലമായി അതു് രൂപാന്തരപ്പെട്ടിട്ടില്ല. നാടകത്തിന്റെയും തീയേറ്ററിന്റെയും വികസനത്തിൽ ബൃഹത്തും പരിഗണനാർഹവുമായ ഭാഗം അനൗദ്യോഗിക കലാകാരന്മാർ വഹിച്ചിട്ടുണ്ടു്. വഹിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു. അനൗദ്യോഗിക കലാകാരന്മാർ പല പരീക്ഷണങ്ങളും പരിഷ്ക്കാരങ്ങളും നിർവഹിച്ചിട്ടുണ്ടു്. കലയുടെ പുരോഗതിയിൽ അവയ്ക്കു വിദൂരവ്യാപകങ്ങളായ ഫലങ്ങളും ഉളവാക്കിയിട്ടുണ്ടു്. എങ്കിലും യാഥാർത്ഥ്യത്തെ



നാം നേരിടേണ്ടിയിരിക്കുന്നു. അനൗദ്യോഗിക പരിശ്രമങ്ങൾ കൊണ്ടുമാത്രം ഒരു പ്രസ്ഥാനവും യഥാർത്ഥത്തിൽ വളരുകയോ നിലനിൽക്കുകയോ ചെയ്യുന്നില്ല. മറ്റെല്ലാ രംഗങ്ങളിലുമെന്നപോലെ മുഴുവൻ സമയവും ശക്തിയും ആരാധനയും കൂറും ഈ പ്രവർത്തനത്തിൽ കേന്ദ്രീകരിച്ചിരിക്കുന്നവരെ ആശ്രയിച്ചാണു് അതിന്റെ വിജയം സ്ഥിതിചെയ്യുന്നതു്. വിവിധകർത്തവ്യങ്ങളിൽ ഏതിനാണു് മുൻഗണന നൽകേണ്ടതെന്നോർത്തു് വിഷമിക്കുന്നവരെ ആശ്രയിച്ചു് തീയേറ്റർ വളരുകയില്ല. ഒരു ആദർശത്തിനു വേണ്ടി വികാരഗർഭിതമായ ജീവിതങ്ങൾ— ഒരു ആവേശത്താൽ ഇളകിയിരിക്കുന്ന ഹൃദയങ്ങൾ അങ്ങനെയുള്ളവരുടെ ലക്ഷ്യങ്ങൾ ഒരേ ഒരു കേന്ദ്രത്തിൽ—തീയേറ്ററിൽ— ഉറപ്പിച്ചിരിക്കുകയെന്നുള്ളതാണു് ആവശ്യം. ഒരേ ഒരു മനസ്ഥിതിയോടുകൂടി ഒരു ലക്ഷ്യത്തെ പ്രാപിക്കുവാൻ വെമ്പൽ കൊള്ളുന്നുവെങ്കിൽ മാത്രമേ ഒരു കലാകാരന്റെ ജീവിതാഭിലാഷത്തിന്റെ പൂർത്തീകരണം സാധിക്കുകയുള്ളു.

അപ്രകാരമുള്ള പ്രയത്നത്തിന്റെ അഭാവം ഇന്ത്യയിൽ പ്രത്യേകതയോടുകൂടി പ്രത്യക്ഷപ്പെടുന്നുണ്ടു്. വർദ്ധമാനമായതോതിൽ വാസനയുണ്ടെന്നുള്ളതിലാണു് അതിന്റെ "ട്രാജഡി". അനേകമനേകം നല്ലപാരമ്പര്യത്തോടുകൂടിയതും വൈവിധ്യംനിറഞ്ഞതുമായ നാടകവും തീയേറ്ററും നമുക്കുണ്ടു്. അതിനാൽ മഹത്തും സമ്പൂർണ്ണവുമായ ഒരടിസ്ഥാനത്തിൽ കലാനിർമ്മിതി നടത്തുവാനുള്ള സൗഭാഗ്യം നമുക്കു ലഭിച്ചിട്ടുണ്ടു്. അതിന്റെ ഫലങ്ങളും ബഹുമുഖങ്ങളായിരിക്കും. പക്ഷേ, അതു് ഇപ്പോഴും ഒരു ലക്ഷ്യമായും ഒരു ആശയായും അവശേഷിക്കുന്നതേയുള്ളു. നമ്മുടെ സാംസ്കാരികജീവിതത്തിലെ വിപുലമായ പ്രവർത്ത

ന്നങ്ങൾ നിർവഹിക്കുവാൻ സാദ്ധ്യമല്ലാത്തവിധം നമ്മുടെ 'ഫുൾ ടൈം, കലാകാരന്മാരും ഔദ്യോഗിക കലാകാരന്മാരും പാവപ്പെട്ടവരാണു്. കലാവേദിയെ താണനിലയിൽ പിടിച്ചു നിർത്തുവാനും, പൊതുജനാഭിരുചിയെ ദുഷിപ്പിക്കുവാനും മാത്രമേ അതു് ഉപകരിക്കയുള്ളൂ. ഇതെല്ലാം നന്നാക്കുവാൻ പൂർണ്ണതപ്രാപിച്ചുകൊണ്ടിരിക്കുന്ന ഒരു കലാവേദിക്കു മാത്രമേ സാധിക്കുകയുള്ളൂ.

നല്ലനാടകങ്ങളും നാടകസാഹിത്യങ്ങളും ഇല്ലെന്നുള്ളതാണു് ഈ പരിതസ്ഥിതിയുടെ അനിഷേദ്ധ്യമായ അനന്തരഫലം. നല്ല കൃതികളില്ലാത്തതിനാൽ നാടക കലാകാരന്മാർ വളരെ വിഷമിക്കുന്നുണ്ടു്. അതേ സമയം അനൗദ്യോഗിക കലാകാരന്മാരുടെ അഭിനയത്തിനു വേണ്ടി നാടകങ്ങൾ രചിക്കുവാൻ നാടകകൃത്തുക്കൾക്കു് പ്രചോദനമുണ്ടാകുവാനും പ്രയാസമാണു്. ഔദ്യോഗികമായ കർത്തവ്യമെന്ന നിലയിൽനാടകാഭിനയം സ്വീകരിക്കുന്ന കലാകാരന്മാരുണ്ടെങ്കിൽ മാത്രമേ കാര്യമായ നാടകമെഴുത്തിനു പ്രേരണയുണ്ടാകൂ. വായനയ്ക്കു വേണ്ടിമാത്രം ചുരുക്കം ചിലർ മാത്രമേ നാടകമെഴുതാൻ തുനിയുകയുള്ളൂ. വായിക്കുവാൻ നാടകമെഴുതുമ്പോൾ അതിന്റെ ഉദ്ദേശം നഷ്ടമാകുകയും ചെയ്യും. നടന്മാർഅഭിനയിച്ചുകൊണ്ടിരിക്കുന്നതായും രംഗങ്ങൾ ചലിച്ചുകൊണ്ടിരിക്കുന്നതായുംഭാവനയിൽ കാണുന്ന നാടകകൃത്തിന്റെനാടകം മാത്രമേ നന്നായിരിക്കയുള്ളൂ. കലാകാരന്മാരുടെ ഒരു സംഘം തിയേറ്ററിൽ പ്രശസ്തിയാർജ്ജിക്കുന്ന പക്ഷം നാടകങ്ങൾ കൂടുതലായിനിർമ്മിക്കുകയും, പുതിയ പാരമ്പര്യങ്ങൾ സൃഷ്ടിക്കുകയും ചെയ്യും. ഇപ്പോഴത്തെ പരിതസ്ഥിതിയിൽ ഒരു പുതിയ കലാവേദിയെ സൃഷ്ടിക്കുവാൻ വിവിധങ്ങളായ വിലങ്ങുതടികൾക്കെതിരായ സധീരം മുന്നോട്ടുവരുന്ന ചുരുക്കം ചില ആളുകളെ അഭിനന്ദിക്കാതിരിക്കുവാൻ നിർവാഹമില്ല.



# വിജയാബ്ദ വിഷുവും ആഴ്ചകളും

ജ്യോത്സ്യൻ കെ. പി. പുന്നൂസ്

നാം വിഷു ആചരിക്കുന്നതു് മേടമാസം 1-ാം തീയതി ആണല്ലോ. ഈയാണ്ടിൽ മീനമാസം 31-ാം തീയതി തിങ്കളാഴ്ച, 23 നാഴിക, 59 വിനാഴിക ചെല്ലുമ്പോൾ സൂര്യൻ മേടം രാശിയിലേക്കു പകരുമെന്നാണു വയ്പ്പ്. എന്നാൽ ബ്രഹ്മാണ്ഡത്തിൽ പ്രതിദിനം സൂര്യൻ ഉദിച്ചസ്തമിക്കുന്ന മാർഗ്ഗത്തെ ആധാരമാക്കി ആകാശത്തിൽ ഒരു വൃത്തം സങ്കല്പിച്ചാൽ ഈ വൃത്തത്തിനു് "ക്രാന്തിവൃത്തം" എന്നും, ഭൂമദ്ധ്യരേഖയുടെ നേർക്കു് ഒരു വൃത്തം ആകാശത്തിൽ സങ്കല്പിച്ചാൽ അതിനു "വിഷുവദ്വൃത്തം" എന്നും പേരുകളാകുന്നു. മേല്പറഞ്ഞ സങ്കല്പവൃത്തങ്ങളുടെ സമ്പാത സ്ഥാനങ്ങളെ 'മേഷാദി' യെന്നും, 'തുലാദി'യെന്നും പറയുന്നു. ഇതിൽ മേഷാദി ഉത്തരാർദ്ധഗോളത്തിലേക്കും, തുലാദി ദക്ഷിണാർദ്ധഗോളത്തിലേക്കും വിഷുവദ്വൃത്തത്തിൽ നിന്നും മാറിനിൽക്കുന്നു. ഈ സമ്പാത സ്ഥാനങ്ങൾ രണ്ടും ഭൂമിയുടെ സഞ്ചാരഭേദംകൊണ്ടു് ആണ്ടുതോറും 50 വികലയോളം പടിഞ്ഞാറോട്ടു മാറുന്നുണ്ടു്. ഇങ്ങനെ പല നൂറ്റാണ്ടുകൾക്കു മുൻപു മേഷാദിയെന്നു സങ്കല്പിച്ച സ്ഥാനം ഇപ്പോൾ 23 തീയതി പുറകോട്ടു മാറി മീനം 8-ാംതീയതി ആയി തീർന്നിരിക്കയാണു്. ഈയാണ്ടു മീനമാസത്തിൽ രണ്ടു കറുത്തവാവു് ഉള്ളതിനാൽ ചൈത്രമാസവസന്തർത്തു വിജയനാമ സംവത്സരാരംഭം എപ്പോളാണെന്നു സംശയമുള്ളവർ കണ്ടേക്കാം. അതായതു് മീനമാസത്തിൽ കറുത്തവാവു കഴിഞ്ഞു വരുന്ന വെളുത്ത പ്രതിപദത്തുന്നാളിൽ ആണല്ലോ ചൈത്രമാസം തുടങ്ങുന്നതു്. മേടമാസത്തിൽ കറുത്തവാവു കഴിയുമ്പോൾ ചൈത്രമാസം തീരുന്നു. പിറേറദിവസമായ വെളുത്ത പ്രതിപദത്തുന്നാളിൽ വൈശാഖമാസം ആരംഭിക്കും. ഇങ്ങനെ ക്രമേണ വെളുത്ത പ്രതിപദം മുതൽ കറുത്തവാവു വരെ 12 ചാന്ദ്രമാസങ്ങൾ ഉണ്ടാകുന്നു. ഒരു ചാന്ദ്രമാസത്തിൽ ഒരു ശുക്ല പക്ഷവും ഒരു കൃഷ്ണപക്ഷവും ഉണ്ടു്. കിഴക്കു മുതൽ ചൈത്രമാസം തുടങ്ങി മുമ്മൂന്നു പക്ഷങ്ങൾക്കു ദിക്ബലമുണ്ടു്. ചൈത്രാദി മാസങ്ങൾ താഴെപ്പറയുന്നവയാണു്.

1. ചൈത്ര
2. വൈശാഖം
3. ജ്യേഷ്ഠ
4. ആഷാഢം
5. ശ്രാവണം
6. പ്രോഷ്ഠപദം
7. ആശ്വിനം
8. കാർത്തിക
9. മാർഗ്ഗശീർഷം
10. പൌഷം
11. മാഘം
12. ഫാൽഗുനം.

ബ്രഹ്മാണ്ഡത്തിന്റെ ഒന്നുപകുതി ആഗ്നേയപ്രകൃതിയോടു കൂടിയതും, അതിന്റെ ആധിപത്യം സൂര്യനും; ഒന്നു പകുതി സൌമ്യപ്രകൃതിയോടുകൂടിയതും അതിന്റെ ആധിപത്യം ചന്ദ്രനും ആകുന്നു. സൗരരാശി ചക്രത്തിന്റെയും ചാന്ദ്രരാശി ചക്രത്തിന്റെയും മദ്ധ്യത്തിലാണു ഭൂമി സ്ഥിതിചെയ്യുന്നതു്. മേടം മുതൽ കർക്കടകം വരെയുള്ള നാലു രാശികളിലായി അശ്വതി മുതൽ ആയില്യം വരെയുള്ള 9 നക്ഷത്രങ്ങളും, ചിങ്ങം മുതൽ വൃശ്ചികം വരെയുള്ള നാലു രാശികളിൽ മകം മുതൽ തൃക്കേട്ട വരെയുള്ള 9 നക്ഷത്രങ്ങളും, ധനു മുതൽ മീനം വരെയുള്ള നാലു രാശികളിൽ മൂലം മുതൽ രേവതി വരെയുള്ള 9 നക്ഷത്രങ്ങളും സ്ഥിതിചെയ്യുന്നു.

നാം അധിവസിക്കുന്ന ഭൂമിയോടു് ഏററവും അടുത്തു സ്ഥിതിചെയ്യുന്നതു ചന്ദ്രൻ ആകുന്നു. ചന്ദ്രനു് അടുത്തതു ബുധനും, ബുധനു് അടുത്തതു ശുക്രനും, ശുക്രനു് അടുത്തതു സൂര്യനും ആകയാൽ നമുക്കും സൂര്യനും ഇടയ്ക്കു മൂന്നു ഗ്രഹങ്ങൾ ഉണ്ടു്. സൂര്യനു് അടുത്തതു ചൊവ്വായും, ചൊവ്വായ്ക്കു് അടുത്തതു വ്യാഴവും, വ്യാഴത്തിനു് അടുത്തതു ശനിയും ആകയാൽ നമ്മിൽനിന്നു് ഏററവും അകന്നു നിൽക്കുന്നതു ശനി ഗ്രഹമാണെന്നു സ്പഷ്ടമായല്ലോ. അങ്ങിനെ എങ്കിൽ ആഴ്ച്ചക്രമം എന്താണു് തെററിയിരിക്കുന്നതു് എന്നുള്ള സംശയം തോന്നാം. അവ താഴെപ്പറയുന്നവ പോലെയാണു്.

ആഴ്ചയുണ്ടായിട്ടുള്ളതു കാലഹോരയുടെ ആധിപത്യം അനുസരിച്ചാണു്. ഒരു പ്രാവശ്യം കാലചക്രം ചുററുന്നതിനു രണ്ടര നാഴിക വീതം അല്ലെങ്കിൽ ഓരോ മണിക്കൂർ വീതം അടങ്ങിയ 24 മുഹൂർത്തങ്ങൾ അല്ലെങ്കിൽ മണിക്കൂറുകൾ വേ

ണ്ടായിരിക്കുന്നു. ഇവയിൽ ഓരോ മുഹൂർത്തത്തിന്റെയും അധിപന്മാർ ഭൂമിയിൽനിന്നും ഏററവും അകന്ന ഗ്രഹമായ ശനി മുതൽ ക്രമേണ അടുത്ത ഗ്രഹങ്ങളായ വ്യാഴം, ചൊവ്വാ, ആദിത്യൻ, ശുക്രൻ, ബുധൻ, ചന്ദ്രൻ ഇവരാകുന്നു. അവരവരുടെ കാലഹോരയിൽ ഓരോരുത്തർക്കും കൂടുതൽ ബലം ഭവിക്കുന്നു. ഓരോ ദിവസവും സൂര്യോദയത്തിൽ ആരുടെ കാലഹോര വരുന്നുവോ അവരുടെ പേരുകൊണ്ടു് ആ ദിവസത്തെ വിളിക്കുകയും, ആ ഗ്രഹത്തിനു് അന്നേദിവസം മററുള്ള ഗ്രഹങ്ങളെക്കാൾ കൂടുതൽ ബലം ഉണ്ടായിരിക്കുകയും ചെയ്യും. അതായതു്, ഇന്നു് ഉദയത്തിനു രവിയുടെ കാലഹോരയായിരുന്നെങ്കിൽ നാളെ ഉദയത്തിനു ശനി, ഗുരു, കുജ, രവി, ശുക്ര, ബുധ, ചന്ദ്ര എന്ന കക്ഷ്യാ ക്രമത്തിനു രവി മുതൽ നാലാമത്തെ കക്ഷ്യാധിപനായ ചന്ദ്രന്റെ കാലഹോര വരും. മറേറന്നാൾ ഉദയത്തിനു ചന്ദ്രൻ മുതൽ നാലാമത്തെ കക്ഷ്യാധിപനായ കുജന്റെ കാലഹോര വരും. നാലാംനാൾ ഉദയത്തിനു കുജൻ മുതൽ നാലാമത്തെ കക്ഷ്യാധിപനായ ബുധന്റെ കാലഹോര, അഞ്ചാംനാൾ ഉദയത്തിനു ബുധൻ മുതൽ നാലാമത്തെ കക്ഷ്യാധിപനായ വ്യാഴത്തിന്റെ കാലഹോര, ആറാംനാൾ ഉദയത്തിനു വ്യാഴം മുതൽ നാലാമത്തെ കക്ഷ്യാധിപനായ ശുക്രന്റെ കാലഹോര വരും. ഏഴാംനാൾ ഉദയത്തിനു ശുക്രൻ മുതൽ നാലാമത്തെ കക്ഷ്യാധിപനായ ശനിയുടെ കാലഹോര വരും. ഈ ക്രമത്തിനു് ആ സൂര്യോദയ സമയത്തിലെ കാലഹോരാധിപത്യം അനുസരിച്ചു രവിവാരാദി മന്ദവാരാന്തം ഉള്ള ആഴ്ചകളും ഉണ്ടായി.

—oOo—

# തകർന്നുപോയ അഭിലാഷങ്ങൾ

നർഗ്ഗീസ്

"ഒരു സുദിനത്തിൽ ഒരു വധുവാകണമെന്നു് ഏതൊരു സ്ത്രീഹൃദയമാണു് അഭിലഷിക്കാത്തതു്? അങ്ങനെ വധൂറാണിയാകുന്ന ആ നല്ലദിനം ഞാൻ സ്വപ്നം കണ്ടു. . . . . ആ സുദിനം ഇന്നേവരെ ആഗതമായിട്ടില്ല."





ഒരു കൂട്ടുകാരനു വേണ്ടി ഉഴറുന്ന ഹൃദയം

നമ്മുടെ എല്ലാ ആഗ്രഹങ്ങളും സഫലമാകുന്നതിനോ അവയെവേണ്ടവിധത്തിൽ അമർത്തുന്നതിനോ സാദ്ധ്യമല്ലെന്നു് എന്റെ ചില അനുഭവങ്ങൾകൊണ്ടു് എനിക്കു ബോധ്യം വന്നിട്ടുണ്ടു്. എന്റെ ആഗ്രഹങ്ങളെക്കുറിച്ചു് ആലോചിക്കുമ്പോൾ അവ എന്റെ സ്വന്തമാണെന്നു തോന്നിയിട്ടുണ്ടു്. എന്നിരുന്നാലും പരിപൂർണ്ണമായി എന്റെ സ്വന്തമല്ല. അതിശയങ്ങളും ആദർശങ്ങളും നിറഞ്ഞു് അനുഭവജ്ഞാനമില്ലാതിരുന്ന എന്റെ ആത്മാവിന്റെ കഴിഞ്ഞകാലചരിത്രങ്ങളായിട്ടാണു് അവയെല്ലാം എനിക്കു കാണുവാൻ കഴിയുന്നതു്. ആ

ചരിത്രങ്ങളൊക്കെ ഇന്നത്തെ എന്റെ കീർത്തിയിൽ മുരടിച്ചുപോയിട്ടുണ്ടു്. എന്നിരുന്നാലും ഏകാന്തതയിൽ കൂടെക്കൂടെ എന്റെ പഴയ കാലങ്ങളിലേയ്ക്കു കണ്ണോടിക്കാറുണ്ടു്. അപ്പോഴൊക്കെ ഷെല്ലിയുടെ ഈ വാചകമാണു് ഓർമ്മയിൽ വരുന്നതു്. "ദുഃഖപൂരിതമായ ഈ ലോകത്തിൽനിന്നും വിദൂരതയിലുള്ള ഏതിലോ ഒരാസക്തി മനുഷ്യരിലുണ്ടു്."

സഫലമാകാത്ത അഭിലാഷങ്ങൾ എന്റെ ജീവിതത്തിൽ ഒരു പ്രധാന ഭാഗമായിട്ടുണ്ടു്. കേവലം ഒരു ശിശുവായിരുന്നപ്പോഴാണു് എന്റെ പ്രഥമാഭിലാഷം എന്നിൽ അങ്കുരിച്ചതു്. എന്റെ വലിപ്പത്തിൽ നൂറു പാവകൾ എനിക്കു വേണം. അതായിരുന്നു അന്നത്തെ എന്റെ വലിയ ആഗ്രഹം. അന്നു് എനിക്കു രണ്ടടി ആറിഞ്ചു പൊക്കമുണ്ടായിരുന്നു. ഏതായാലും ഒരു പാവ കൽ

ക്കൂട്ടായിൽനിന്നും കൊണ്ടുവന്നതരാമെന്ന് അമ്മ സമ്മതിച്ചു. ആ പ്രതിജ്ഞ നിറവേററുകയും ചെയ്തു. എന്നാൽ എൻെറ അഭിലാഷം സാധിച്ചില്ല. പുതിയ ഭവനത്തിൽ വരുന്നതിനു മുൻപ് ആ കളിമണ്ണു പാവ പൊട്ടിത്തകർന്നിരുന്നു. വൃക്ഷമക്കൊമ്പുകൊണ്ടായിരിക്കണംആ സാധുവിനു് ആപത്തു സംഭവിച്ചതു്. അതിനുശേഷം ഞാൻ എന്നോടുതന്നെ ചോദിച്ചിട്ടുണ്ടു്: "ജീവിതത്തിൽ ലാളിച്ചു വളർത്തിക്കൊണ്ടു വരുന്ന അഭിലാഷങ്ങളെല്ലാംതന്നെ ആ പാവ പോലെ പൊട്ടിച്ചിതറുകയില്ലേ?"

പരിതഃസ്ഥിതികളുടെ സമ്മർദ്ദം മൂലം ഞങ്ങളുടെ കുടുംബത്തിനു വളരെയധികം കഷ്ടപ്പെടേണ്ടിവന്നിട്ടുണ്ടു്. എൻെറ മാതാപിതാക്കന്മാർക്കു് അവരുടെ ഈ കൊച്ചുമകൾക്കു് ഒരു പാവ വാങ്ങിത്തരുന്നതിനു് നിവൃത്തിയില്ലായിരുന്നു. വർഷങ്ങൾ പലതു കഴിഞ്ഞിട്ടും ആ അഭിലാഷം ഇന്നും നിറവേറാതെ അവശേഷിക്കുകയാണു്. എൻെറ വലിപ്പത്തിലുള്ള ഒരു പാവ സ്വന്തമാക്കുക. ഞാനിപ്പോൾ അഞ്ചടി നാലിഞ്ച് പൊക്കമുള്ള ഒരു സ്ത്രീയാണു്. ബാലിശമായിരുന്ന ചാപല്യവും അത്യാഗ്രഹവും കഴിഞ്ഞകാര്യങ്ങളായിപ്പോയി. എന്നിരുന്നാലും എനിക്കൊരു പാവ സ്വന്തമാക്കാൻ സാധിച്ചേക്കും. എന്നാൽ അതൊരു ചിതറാത്ത ജീവിക്കുന്നപാവയായിരിക്കും.

ഞാൻ സ്കൂളിൽ ചേർന്നതിനുശേഷം ഫ്ളോറൻസ് നൈററിംഗേൽ, ഏഡിത് കാവൽ തുടങ്ങിയ മഹതികളെപ്പററി പഠിച്ചിട്ടുണ്ടു്. സ്വസഹോദരങ്ങൾക്കുവേണ്ടി ജീവനെപ്പോലും ബലികഴിച്ച ആ വനിതാരത്നങ്ങളെപ്പോലെ ഒരു നഴ്സായിത്തീരണമെന്നു് അതിയായി ഞാനും ആഗ്രഹിച്ചു. ജീവിതത്തിനു് എന്തെങ്കിലും ഒരു ലക്ഷ്യം വേണമല്ലോ. എനിക്കുതന്നെ എൻെറ ജീവിതത്തിൽ ഒരു തീരുമാനമെടുക്കാവുന്ന ഘട്ടമായപ്പോൾ നഴ്സിനു പകരം ഡാക്ടറാണു് എൻെറ വിചാരപരമ്പരയിൽ സ്ഥാനംപിടിച്ചതു്. സ്നേഹിതകളോടെല്ലാം ഈ കാര്യം പറഞ്ഞു. പഠിക്കേണ്ട കാളേജ്കളെല്ലാം ഞങ്ങൾതന്നെ തെരഞ്ഞെടുത്തു. മാതാപിതാക്കന്മാരെ ഈ വിവരം ധരിപ്പിച്ചപ്പോൾ മകൾ ഒരു ഡാക്ടറായിത്തീരുന്നതിൽ വളരെയധികം സന്തോഷം പ്രകടിപ്പിച്ചു. പക്ഷേ, ഈ സഹവിദ്യാഭ്യാസത്തോടു് അമ്മയ്ക്കു നല്ല താല്പര്യമില്ലായിരുന്നു. അഭിമാനം തിളങ്ങുന്ന ദൃഷ്ടികളോടെയായിരുന്നു അച്ഛൻ എന്നെ വീക്ഷിച്ചതു്. കാരണം, അദ്ദേഹം സ്വയം ഒരു ഡാക്ടറായിരുന്നു—ആ നിലയിൽ പരിശീലിച്ചിട്ടില്ലെങ്കിലും.

അങ്ങിനെ പ്ളാനെല്ലാം ശരിപ്പെടുത്തി. സീനിയർ കേംബ്രിഡ്ജ് പരീക്ഷയും വളരെയടുത്തു. അടുത്ത ആറു വർഷത്തെ സുന്ദരവും ശോഭനവുമായ വിദ്യാർത്ഥിജീവിതം രമ്യമായ ക്രമത്തിൽ എൻെറ മനസ്സിൽ പതിഞ്ഞു. പരീക്ഷയിൽ എൻെറ ഉന്നതവിജയം. രണ്ടു വർഷം ഇൻറർമീഡിയററുകാളേജിൽ, പിന്നെ, അന്തസ്സും ആത്മാഭിമാനവുമുള്ള ഒരു മെഡിക്കൽവിദ്യാർത്ഥി. ആനന്ദപ്രദമായ ജീവിതം! എന്നാൽ ഭാഗ്യമോ നിർഭാഗ്യമോ ഒരു കൊടുങ്കാററു് എന്നിൽ ആഞ്ഞടിച്ചു. രക്ഷ നേടുന്നതിനു് എൻെറ സകല കഴിവുകളും പ്രയോഗിച്ചു. എന്നാൽ പരിതഃസ്ഥിതികൾ എൻെറ കഴിവിനും അതീതമായിരുന്നു. പെട്ടെന്നു് എല്ലാം ശാന്തമായി. ഞാൻ കണ്ണു തുറന്നു നോക്കിയപ്പോൾ മെഹ്ബൂബിൻെറ 'തക്ദീറി'ലെ ഒരു സെററിലെ എന്നെയാണു ഞാൻ കണ്ടതു്. എൻെറ സ്വപ്നലോകം ചലച്ചിത്രലോകമായി പരിണമിച്ചു. ഞാൻ ചിന്തിച്ചിട്ടില്ലാതിരുന്നതും പുതിയതുമായ ഒരു ലോകം. എങ്കിലും യാഥാർത്ഥ്യങ്ങളോടു് ഏററുമുട്ടുവാനും എൻെറ ജോലി ശുഷ്കാന്തിയോടുകൂടി നിർവഹിക്കുവാനും ഞാൻ തീരുമാനിച്ചു. എൻെറ പുതിയ തൊഴിലിനോടു കുറേശ്ശെ അടുത്തു് അഭിനയം എൻെറ സിരകളിൽ സ്ഥാനം പിടിച്ചു. അങ്ങിനെ എൻെറ ഇന്നത്തെ ഏററവും വലിയ ആഗ്രഹം ഇതാണു്. സിനിമാലോകത്തു ചെറുതെങ്കിലും അനശ്വരമായ ഒരു സ്ഥാനം നേടിത്തരുന്നതിനു പര്യാപ്തമായ ജോലി ചെയ്യുക. എൻെറ മരണത്തിനുശേഷവും വളരെക്കാലം എൻെറ സംഭാവനകൾ നിലനിൽക്കുമെന്നു് എനിക്കറിയാം.

ഒട്ടും അപ്രധാനമല്ലാത്ത ആഗ്രഹമാണു് മൂന്നാമത്തേതു്. എന്നാൽ അതെൻെറ അന്ത്യാഭിലാഷവുമല്ല. അതിനൊരു പ്രത്യേകതയുണ്ടു്. എല്ലാ പെൺകുട്ടികളിലും സഹജമായിട്ടുള്ളതാണു്. ഒരു സുദിനത്തിൽ ഒരു വധുവാകണമെന്നു് ഏതൊരു സ്ത്രീ ഹൃദയമാണു് അഭിലഷിക്കാത്തതു്? ഇന്നേവരെ കണ്ടിട്ടുള്ളതിലും കേട്ടിട്ടുള്ളതിലുംവച്ചു് ഏററവും മെച്ചമായിരിക്കും എൻെറ വിവാഹമെന്നു് ഒരു കാലത്തു എൻെറ സ്നേഹിതകളോടു പറയാറുണ്ടായിരുന്നു. അങ്ങിനെ വധുവാണിയാകുന്ന ആ നല്ല ദിനം ഞാൻ സ്വപ്നം കണ്ടു. അന്നു വധുവേഷത്തിൽ ലജ്ജയും നാണവും കലർന്നു മററുള്ളവരുടെ മുഖത്തു നോക്കണം. അന്നാണു് എൻെറ കൈകാലുകളിൽ മൈലാഞ്ചി പൂശുന്നതു്; ശരീരമാസകലം ആഭരണാദികൾ പൊതിയുന്നതു്; പാരമ്പര്യമായ ചുവന്ന വിവാഹ വസ്ത്രങ്ങൾ ധരിക്കേണ്ടതു്. ഡോലക്കിൻെറ താളമേളങ്ങളും അതിനനുസരിച്ചു് സഖിമാരുടെ ഗാനങ്ങളും എന്നെ വല്ലാതെ അലട്ടും. ഭർത്തൃഗൃഹത്തി

ലേക്ക് യാത്ര പുറപ്പെടുന്ന സമയം എന്റെ വാത്സല്യനിധിയായ അമ്മയെ കെട്ടിപ്പിടിച്ചു കരയണം. അവിടെ എത്തിയാലുടൻ ഇളയ സഹോദരീസഹോദരന്മാർ സ്നേഹം നിറഞ്ഞ് എന്നെ 'ചേട്ടത്തി' എന്നു വിളിച്ചു തുടങ്ങും. അവർ എന്നെ അതിരററു ബഹുമാനിക്കും. ഞാൻ രണ്ടു കുട്ടികളുടെ മാതാവായിത്തീരും. എന്റെ മകനും മകൾക്കും കളിച്ചു രസിക്കുന്നതിനു ഭംഗിയേറിയ ഒരു റോസാത്തോട്ടം വച്ചു പിടിപ്പിക്കും. ജോലിയും കഴിഞ്ഞ് വീട്ടിലേക്കു വരുന്ന സ്നേഹനിധിയായ ഭർത്താവിനെ കാത്തു പടിവാതുക്കൽ ആ രണ്ടു അരുമസന്താനങ്ങളെയും അരികിൽ ചേർത്ത് ഞാനങ്ങനെ നിൽക്കും. അങ്ങിനെ എന്തെല്ലാം സന്തോഷപ്രദമായ കാര്യങ്ങൾ.

ആ സുദിനം ഇന്നേവരെ ആഗതമായിട്ടില്ല. അങ്ങിനെ എന്റെ ജീവിതാഭിലാഷങ്ങൾ സഫലമാകാതെ അവശേഷിക്കുകയാണ്. വെള്ളിത്തിരയിൽ ഈ ആഗ്രഹങ്ങളൊക്കെ സഫലങ്ങളായിട്ടുണ്ട്. അവിടെ ഞാനൊരു ഭാര്യയായി; ഒരമ്മയായി; ഒരു ഡാക്ടറായി; അങ്ങനെ പലരായിട്ടും ജീവിച്ചിട്ടുണ്ട്. ഈ ഭാഗങ്ങളൊക്കെ ഭംഗിയായി അഭിനയിച്ചിട്ടുണ്ടെന്നു ജനങ്ങൾ വിധിയെഴുതുന്നു. എന്റെ ഈ ആഗ്രഹങ്ങൾ യഥാർത്ഥജീവിതത്തിൽ സാധിതമാകുമ്പോൾ ഞാൻ ഈ ഭാഗങ്ങൾ വളരെ ഭംഗിയായി അഭിനയിക്കുകയാണെന്നു വീണ്ടും അവർ പറയും. ഒരു യഥാർത്ഥ്യം അതിനുമുണ്ടെന്ന് ഇന്നത്തെ ജനങ്ങളെ വിശ്വസിപ്പിക്കുക പ്രയാസമാണ്.

'സർവ്വാഡംബരവിഭൂഷിതകളായി വിവാഹവേദിയിൽ നിൽക്കുന്ന എന്റെ സഹോദരപുത്രികളെ എനിക്കുകൂടി കാണണമെന്നാണ്" ഇപ്പോൾ ഞാനാഗ്രഹിക്കുന്നത്. എന്റെ വിവാഹത്തെപ്പററി അഭിലാഷമില്ലെങ്കിലും ആ വിചാരം എന്നിൽ വളരുന്നുണ്ട്. മേലിലും ബാൻറുമേളം ഉണ്ടായേക്കാം. സഖികൾ വിവാഹോത്സവഗാനങ്ങൾ ആലപിച്ചേക്കാം. എന്നാൽ ഞാനാണെങ്കിൽ ആ പാവപോലെയാണ് — പുതിയ ഭവനത്തിൽ ഒരിക്കലും എത്താതിരുന്ന പാവ.

'പാവകൾ' പൊട്ടുന്നു. എന്നാൽ ആഗ്രഹങ്ങൾ അതേ നിലയിൽ നിൽക്കുന്നു. അഭിലാഷങ്ങൾ നിലനിൽക്കുന്നിടത്തോളം കാലം ജീവിതം അഭികാമ്യമാണ്. ആഗ്രഹങ്ങളെല്ലാം സാധിക്കുക, ആഗ്രഹങ്ങളൊന്നും സാധിക്കാതിരിക്കുന്നതുപോലെ പരിതാപകരമാണ്. നമുക്കു പ്രവർത്തിക്കേണ്ട പല നല്ല കാര്യങ്ങളും പിന്നെയും അവശേഷിക്കുകയാണെന്നുള്ള ബോധം, ജീവിതത്തിനു വിലയേറിയ ഒരാശയമുണ്ടെന്നുള്ള ബോധം, ഇങ്ങനെ മറാഷ്യൻ മനുഷ്യനായി ജീവിക്കുവാൻ വേണ്ട അറിവു ഈ നിറവേറാതെ കിടക്കുന്ന അഭിലാഷങ്ങളിൽനിന്നാണ് നമുക്കു ലഭിക്കുന്നത്.

ചെറുകഥ

# ഡോക്ടരുടെ മകൾ

വല്ലച്ചിറമാധവൻ

കരളിന്റെ കണ്ണിൽ കണ്ണീർ കണമൂറിച്ചുകൊണ്ടേ എനിക്കിന്നും അതൊക്കെ ഓർക്കാനൊക്കൂ. ആ സംഭവങ്ങൾ!........കഴിഞ്ഞകാലത്തിന്റെ താളുകളിൽ, കരിങ്കല്ലിൽകൊത്തിയ ചിത്രംകണക്കെ, അവതെളിഞ്ഞുയർന്നു കാണുന്നു. കൊല്ലങ്ങളാറുകഴിഞ്ഞു. എങ്കിലും തേമാനമേശാത്ത ആ രംഗങ്ങൾ....

എന്റെ ഹൃദയത്തിലൊരു മുറിവുണ്ട്. ഉണങ്ങാത്തമുറിവ്. നെട്ടുനാളായി അതെന്റെ ഹൃദയത്തിലേററിട്ട്. ഇന്നും അതു നീറിക്കൊണ്ടിരിക്കയാണ്. ഒരുപാടു കരഞ്ഞു. പശ്ചാത്തപിച്ചു. ഇല്ല; ആ വേദന മാറുന്നില്ല. കണ്ണീരിന്ന് അതു നീക്കുവാൻ കരുത്തില്ല. അനുദിനം വ്രണമായി ത്തീരുകയാണത്. ഓർക്കുന്തോറും നൊന്തുനൊന്തു ഞാൻ പുളയുന്നു. വിരാമമില്ലാത്ത ആ വേദന എന്റെ ജീവിതമാകമനം ഞെക്കി വീർപ്പുമുട്ടിക്കുകയാണ്. എന്നെങ്കിലും അതുവേർപ്പെട്ട്, മനസ്സു സ്വാസ്ഥമാകുമോ? ഞാനാശിക്കുയാണ്. എല്ലാം ഒന്നുമറക്കുവാൻ കഴിഞ്ഞെങ്കിൽ! പലതുംമറന്ന മനുഷ്യന്ന്, കണ്ണീരണിഞ്ഞ ആ കഥകളും മറന്നുകൂടെ?........ശാന്ത! അവൾ പോയി!! എന്നേയ്ക്കുമായി അവളെന്നോടു യാത്രപറഞ്ഞുപിരിഞ്ഞു; എല്ലാവരോടും. ഒരുപക്ഷെ പ്രണയം പാതകമല്ലാത്ത ഏതെങ്കിലും ഒരു നാട്ടുണ്ടെങ്കിൽ, എന്റെ പ്രിയപ്പെട്ട ശാന്ത അവിടെ എത്തിച്ചേർന്നിട്ടുണ്ടാകാം. അതെ, അവിടെയെങ്കിലും അവൾ സുഖമായിരിക്കട്ടെ. അവിടെ, ആ ദിവ്യപ്രപഞ്ചത്തിൽ, നിന്നെ തടയുവാൻ അച്ഛനില്ല; അമ്മയില്ല. നീ പ്രേമിക്കുക. അലട്ടും പൊറുതികേടുമില്ലാത്ത ആ ലോകത്തിൽ എന്റെ മകൾ ആനന്ദമോടെ പ്രേമിക്കട്ടെ.

ഞാൻ ഓർക്കുകയാണ്:–

ആ പച്ചിലക്കാട്. വളഞ്ഞുപിരിഞ്ഞൊഴുകുന്ന കൊച്ചരുവി അതിലേയ്ക്കു ചില്ലകൾനീട്ടി പൂക്കളേന്തിയ കാട്ടുചെടികൾ. തളിർത്തു പന്തലിച്ചുനിൽക്കുന്ന ഒരശോകവൃക്ഷം. അരുവിക്കരയിലെ വള്ളിപ്പടർപ്പുകൾ നീർച്ചോലയെ ചുംബിച്ചു കുണുങ്ങുന്നു. ഇരവിഴുങ്ങിയ പാമ്പിനെപ്പോലെ, സുരഭിലവായു മന്ദംഇഴഞ്ഞുനീങ്ങുന്നുണ്ട്. ചെറുതെന്നലോറ് ദലമർമ്മരം അന്തരീക്ഷത്തിലേയ്ക്കു പൊങ്ങിക്കിലുങ്ങുന്നു. അങ്ങേകരേനിന്ന് പാറിപ്പാറിവരുന്ന പക്ഷിക്കൂട്ടങ്ങൾ. അവ ഗാനാലാപം ചെയ്യുന്നുണ്ട്. മധുരമധുരമായപാട്ട്. ഇതാ, മരക്കൊമ്പുകളിൽ മയങ്ങി ത്തൂങ്ങിക്കിടന്നിരുന്നപറവസമൂഹം ചിറകടിച്ചുണർന്നു. അവയുംപാടുന്നു. കോൾമയിർക്കൊള്ളിക്കുന്ന ആ രാഗസുധ. അവിടെ മാദകവസന്തം കൺമിഴിച്ചു നിൽക്കുകയാണ് മധുനുകരവേ, അവയുടെ ലാവണ്യലഹരിയാസ്വദിക്കവേ കുസുമദലങ്ങളിൽ ഭ്രമരങ്ങൾ പോറലേല്പിച്ചു കൊണ്ടിരുന്നു. കല്ലിലടിച്ചും, കുണ്ടിൽച്ചാടിയും അരുവി വെൺമുത്തുകൾ ഉതിർത്തെറിഞ്ഞു. പച്ചപ്പുൽതകിടിയുടെ ഹൃദയംകീറി, ആ കുരുന്നരുവി തുള്ളിത്തുള്ളി മുന്നോട്ടു പുളച്ചൊഴുകുന്നു. അങ്ങനെ ആസകലം പുതുമയുടെ പുത്തൻ പച്ചരത്നപ്പുതപ്പണിഞ്ഞുമൂടിമലർന്നു കിടക്കയാണ് ആ പ്രദേശം.

ഓർമ്മകൾ....ഓ....ർമ്മ....ക.....ൾ....പൊള്ളുന്ന എന്റെ സ്മരണകൾ.... .. ശാന്ത!........ശാ.... ...ന്ത ..... !!

........ആ അശോകവൃക്ഷത്തിന്റെ കിഴക്കോട്ടു നീണ്ട വലിയ കൊമ്പിന്മേൽ പണ്ട് ഒരു ഊഞ്ഞാൽ ഞാന്നു കിടപ്പുണ്ടായിരുന്നു തെക്കേവീട്ടിലെ രവിയും എന്റെ ശാന്തയും കൂടിയാണതു കെണഞ്ഞു കെട്ടിയതു്. ശാന്ത കൈവച്ചുകൊടുത്ത് രവിയെ മരത്തിന്മേൽ കയററി. അങ്ങിനെ പണിപ്പെട്ടവർ അതു കെട്ടിഞാത്തി. ഇന്ന് അതൊന്നും അവിടെഇല്ല. ഊഞ്ഞാലില്ല—ആട്ടമില്ല, ഉന്മേഷമില്ല. ഒരുശൈഥില്യം;ഒരു ശൂന്യത. അത്രമാത്രം. പൊട്ടിവിടർന്ന വസന്തംപോലും ഉറക്കം തൂങ്ങി നിൽക്കുന്നു. പുഞ്ചിരിക്കേണ്ട ആ ചുണ്ടുകളും തേങ്ങുകയാണോ, വ്യഥയാൽ?........

കുത്തഴിഞ്ഞ പുസ്തകംകണക്കെ പഴയ സ്മരണകൾ ചിന്നിച്ചിതറിക്കിടക്കുന്നു. ഒന്നിനും ഒരടുക്കം ചിട്ടയുമില്ല. മറവിയുടെ മൂടൽമഞ്ഞ് അവയെ തെല്ലും ആവരണം ചെയ്തിട്ടില്ല. അവിടവിടെയായി ചിലതെല്ലാം എനിയ്ക്കോർമ്മിക്കാൻ കഴിയും .. അല്ലെങ്കിൽ തന്നെ നിന്റെ ഹൃദയത്തിൽ മായാത്ത വ്രണം സൃഷ്ടിച്ച് പോയിമറഞ്ഞ ശാന്തയുടെകഥ ഞാനെങ്ങിനെമറക്കും? അവളെപ്പററിയുള്ള സ്മരണകളിൽ ഒന്നുമാത്രം പററിപ്പിടിച്ച് എന്റെ മനസ്സു

ഇന്നും വേദനിക്കുകയാണ്.

അതിനുശേഷം പിന്നെയും അവിടെ വസന്തം മെട്ടിട്ടുവിരഞ്ഞിട്ടുണ്ട്. വിവിധത്വമുൾക്കൊള്ളുന്ന ആറു വസന്തം! പക്ഷെ അവയൊക്കെ ഉശിരററതായിരുന്നു. കിളിയൊഴിഞ്ഞ കൂടാണത്. ശോകാത്മകതയുടെ കിരിനിഴൽപ്പാടുകൾ എല്ലാററിനെയും ചൈതന്യശൂന്യമാക്കിത്തീർത്തു. എവിടെയും ഒരിടർച്ചയും വേദനയും. ആറുകൊല്ലം മുൻപു തൊട്ടിങ്ങോട്ടു ഗദ്ഗദാക്ഷരത്തിലാണവിടെ കിളി പാടിയത്; പൂക്കൾ ചിരിച്ചത്. എല്ലാം എല്ലാം അനന്തമായ സന്താപത്തിലാഴ്ന്നുപോയി. സന്തതം സങ്കടം സമ്മേളിച്ചു. ചിരിയില്ല; ഗാനമില്ല. കരച്ചിലും തേങ്ങലും മാത്രം.

ഭൂതകാലച്ചുരുളുകൾ സ്മരണാപഥത്തിൽ കെട്ടഴിഞ്ഞു നിവരുകയാണ്. നിന്റെ ഹൃദയത്തിലെ ഊക്കൻ വ്രണത്തിൽനിന്നു ചലവും ചോരയും ഊറുന്നുണ്ട്. കണ്ണിന്റെ സുഷിരത്തിലൂടെ അതു കണ്ണീരായി പുറത്തു ചാടുന്നു.

ഈ കോലായിൽ ചാരുകസേലയിൽ കിടന്ന് ഞാൻ തെക്കേ പറമ്പിലേക്കു നോക്കുകയാണ്. ദാ, അവിടെ ഒരു ശവകുടീരം........ മകളുടെ കുഴിമാടം! അതു കരയുകയാണെന്നു തോന്നിപ്പോകുന്നു. നിശ്ശബ്ദവും നിരാശ്രയവുമായ അ കരച്ചിൽ. അതെ, അതു കരയുകയാണ്. ആത്മാർത്ഥതയുടെ ആ നീട്ടിപ്പിടിച്ച കൈക്കുമ്പിളുകളിലേക്ക് അനുമതിയുടെ ഒററ ചെമ്പുചില്ലിയെങ്കിലും എറിഞ്ഞു കൊടുക്കാൻ കഴിഞ്ഞില്ല. ആ പിച്ചപ്പാളയിലേക്കു മുഷ്ക്കുള്ള ഞാൻ കാറിത്തുപ്പുകയാണു ചെയ്തതു്. ഞാൻ വാവിട്ടു കരയട്ടെ. എന്റെ ശിലാഹൃദയം സഹതാപസാന്ദ്രമായിത്തീരുവോളവും കരയട്ടെ. കദനം കഴുകാൻ കരകവിയുന്ന കണ്ണുനീരിന്നു കരുത്തില്ലേ?

പടർന്നുനിൽക്കുന്ന ഒരു മാഞ്ചുവട്ടിൽ ആ അശ്രുകുടീരം സ്ഥിതിചെയ്യുന്നു. ചുററും മുററി മുററി ജമന്തിച്ചെടികളും, കാട്ടുവള്ളികളും. അവയെല്ലാം തഴച്ചുവളർന്നു കാടുപിടിച്ചിട്ടുണ്ട്. അടുത്തുള്ള ഇലഞ്ഞിത്തയ്യ് ആ ശവക്കല്ലറയിൽ പുഷ്പങ്ങളനവധി അർച്ചിച്ചിട്ടുണ്ട്. എന്റെ മിഴികൾ നിറയുന്നു. ശരീരമാകെ വിയർത്തു മുങ്ങി. ആ അസ്ഥിമാടത്തിന്മേൽ എന്റെ നേത്രങ്ങൾ തറഞ്ഞുനിന്നു. ഇമപൂട്ടാതെ അതങ്ങിനെ മിഴിച്ചു നിൽക്കയാണ്. ഓർമ്മകൾ ........ഓർമ്മകൾ.........തലച്ചോറു പുകഞ്ഞു. ഹൃദയത്തിൽ ഒരു കിടുകിടുപ്പ്. പത്തിവിടർത്തി സ്മരണസർപ്പങ്ങൾ ചീററുന്നു. സഫലീകൃതമാകാത്ത അഭിലാഷങ്ങളുമായി, യാഥാർത്ഥീകരിക്കപ്പെടാത്ത തങ്കക്കിനാക്കളോടെ, ആ പുല്പൽ പിടിച്ച കുഴിമാടത്തിനുള്ളിൽ എന്റെ പൊന്നുമകൾ!......ശരി; അവൾക്കിനി ഒന്നും വേണ്ട. ജീവിതത്തിലവളെ കയ്യാമമിട്ട പാരതന്ത്ര്യത്തിൽ നിന്ന് അവൾ വിമുക്തയായി. രോഗശയ്യയിൽ കിടന്ന് അന്ത്യയാത്ര പറയുമ്പോഴും അവളുടെ മുഖകമലം വിഷാദകലുഷിതമായിരുന്നു. ആ കൊച്ചുമനസ്സിൽ ഒരഗ്നികുണ്ഡം എരിയുകയും ചെയ്തിരുന്നു. വേദനയുടെ തിരയടികൾ ആ മുഖം നിശ്ശേഷം നിഷ്പ്രഭമാക്കി. ആ അവസാനമുഹൂർത്തത്തിലെങ്കിലും അവളൊന്നു പുഞ്ചിരിച്ചിരുന്നെങ്കിൽ എനിക്കിന്ന് ഈ വിധം ദുഃഖാർത്തനാകേണ്ടിയിരുന്നില്ല. അതുണ്ടായില്ല. ഞാൻ അപരാധിയാണ്. ക്ഷമിക്കാനും, മറക്കാനും കഴിയാത്ത ഒരു കൊടിയ കുററം ചെയ്തു ഞാൻ.

ശാന്ത!—എന്റെ ഏക മകൾ—എനിക്കവൾ എന്നേയ്ക്കുമായി നഷ്ടപ്പെട്ടു.

ആററുനോററ് ശാന്ത പിറന്നു. അങ്ങിനെ എന്റെ ആശാവല്ലരി പൂവിട്ടു. വളരെ വളരെ ഞാനവളെ ലാളിച്ചു; ഒരേ ഒരു കുഞ്ഞ്! അവളാണെന്റെ എല്ലാം. ആർഭാടത്തിന്റെ സ്വർഗ്ഗത്തിൽ ശാന്തയെ പോററി; ആഡംബരത്തിന്റെ റോസാപ്പൂമെത്തയിൽ അവളെ കിടത്തി. പരിലാളനയുടെ കനകത്തൊട്ടിലിലിട്ട് വാത്സല്യത്തിന്റെ താരാട്ടു പാടി. ചുംബനങ്ങൾ കൊണ്ടു കൊച്ചുകണ്മണിയെ ഞാൻ വീർപ്പുമുട്ടുവോളം അഭിഷേകം ചെയ്തു. ജീവിതത്തിന്റെ വഴിത്താരയിൽ ഉല്ലാസത്തിന്റെ ഒരു ദീപശിഖയായിരുന്നു എനിക്കവൾ. ഓ, എന്റെ തങ്കക്കുടം......

കാലത്തിന്റെ ചത്തു മരവിച്ച 'ഇന്നുകൾ' 'ഇന്നലെ'കളായി മാറിക്കൊണ്ടിരുന്നു.

ശാന്ത വളരുകയാണ്. എന്റെ കണ്ണിൽ നാകസുഖം ചമച്ചുകൊണ്ടവൾ മുതിർന്നു. ഭാവനയിൽ ചന്തമുള്ള പൂ വിതറി, കരളിന്റെ നാക്കത്തു തേൻതുള്ളിയിററിച്ച്, അവൾ വളരുന്നു. എന്റെ മോഹനസ്വപ്നങ്ങൾ സ്പന്ദിക്കുവാൻ തുടങ്ങി.

ആ ഇളംതൊണ്ണുകളിൽ മുകളിലും ചുവട്ടിലും ഈരണ്ടു കീരിപ്പല്ലുകൾ കുരുത്തുവന്നു. അടിവെച്ചടിവെച്ച് അവളെന്റെ സവിധത്തിലോടിവരും. മാതാവിനു മാത്രമറിയാവുന്ന ഭാഷയിൽ അവൾ കൊഞ്ചിക്കുഴയും. അകലെ നിന്ന് അവളുടെ അമ്മ എടുക്കുവാൻ രണ്ടു കൈകളും നീട്ടിക്കാട്ടും, തേൻമൊഴിയോടെ:—

"അമ്മേടെ തങ്കക്കുടം, വാ......"

ഇല്ല. അവൾ പോവില്ല. ശാന്ത നെഞ്ചിലെ രോമത്തിൽ പററിപ്പിടിച്ചു ചുളുങ്ങിക്കൂടും. കൈകൊണ്ട് ഇല്ലെന്ന് ആംഗ്യം കാട്ടും. അമ്മയോട് അവൾക്കിഷ്ടമില്ല. അച്ഛനെ മതി അവൾക്ക്.

"....ച്ഛരാാ...." അവളെന്നെ ആദ്യമായി വിളിച്ച ആ വിളി! സർവ്വമാധുര്യവായ്പോടും കൂടി അതിന്നും എന്റെ ഹൃദയത്തിന്റെ സ്വനഗ്രാഹിയിൽ മുഴങ്ങുന്നു. കാലത്തിന്റെ കാററിനാതരംഗം തടുക്കാനാവില്ല. പന്തീരായിരമിരട്ടി ഉച്ചത്തിൽ ആ വിളി സുവ്യക്തമായി ഞാൻ ശ്രവിക്കുന്നു. ഈ അച്ഛനെന്ന വ്യക്തി ലോകത്തിൽ നിലനിൽക്കുന്നിടത്തോളം കാലം എന്നും അതു മുഴങ്ങിക്കേൾക്കും; മായാത്ത മാധുര്യത്തോടും, തേയാത്ത മിഴിവോടും കൂടി. അതിനെ വെല്ലുവാൻ മറെറാരു ശക്തിയില്ല.

പിന്നേയും മറിയുകയാണേടുകൾ, ചരിത്രത്തിന്റെ....

ശാന്തയ്ക്കു് ആറു വയസ്സു തികഞ്ഞപ്പോൾ സ്കൂളിലയച്ചു. ആദ്യമൊക്കെ കുറെ മടി കാട്ടി. കുട്ടികളല്ലേ. പിന്നെപ്പിന്നെ അതങ്ങു തീർന്നു. സ്കൂളിൽ പോകുക് അവൾക്കിഷ്ടപ്പെട്ടു തുടങ്ങി.

ശാന്ത വികൃതിക്കുട്ടിയായിട്ടാണു വളർന്നതു്. എപ്പോഴും കളിയും ചിരിയും. ഏതു സമയത്തും പ്രസന്നമായിരിക്കും ആ മുഖം. അതൊക്കെ എന്നിൽ ആനന്ദമുളവാക്കി. ചെറുപ്പത്തിൽ കുസൃതി വേണം. മാതാപിതാക്കളുടെ ആത്മാവിനെ കിക്കിളി കൂട്ടാൻ പോരുന്ന ഒരു വലിയ കഴിവാണതു്, കുഞ്ഞിന്റെ കുറുമ്പ്. ഒരു ദിവസം ശാന്ത അവളുടെ അമ്മയെ ഒരു പററു പററിച്ചു. പനങ്കുല പോലെ തൂങ്ങിക്കിടന്നിരുന്ന മുടിത്തുമ്പു് തൂണിന്മേൽ പിടിച്ചുകെട്ടിയിട്ടു. അമ്മ അറിഞ്ഞതേയില്ല. വലിയ 'ഡീസെൻറിൽ' പെട്ടെന്നെഴുന്നേററപ്പോഴുണ്ടു്, ചന്തികുത്തി 'പ്ധീം' എന്നൊരു വീഴ്ച! അതു നോക്കി നിന്നിരുന്ന ഞാൻ പൊട്ടിച്ചിരിച്ചു. ഭവാനിക്കു് അരിശം വന്നു.

"ഓ, ചിരിക്കാൻ കിടക്കാണു്", പെണ്ണിനെ പിടിച്ചു രണ്ടു കൊടുക്കൊണ്ടു്."

"ഒന്നു് ക്ഷമിക്കു ഭവാനി."—ഞാൻ പറഞ്ഞു. "നീ കേശവദേവു പറഞ്ഞതു് കേട്ടിട്ടില്ലേ? ഏതു തെററിനും മാപ്പു കൊടുക്കുന്ന കോടതിയല്ലേ മാതൃഹൃദയം....."

"പിടന്നയ്!"—ശാന്ത തുള്ളിച്ചാടി. "എന്നെ അച്ഛൻ തൊടുകേംകൂടില്ല"

"ഒരച്ഛനും മോളും!"

"അതെ, അച്ഛനും മോളും! അമ്മയ്ക്കെന്താത്ര കുശുമ്പു്"

നാണം നിമിത്തം ഭവാനി ശബ്ദിച്ചില്ല.

x x x

പക്ഷെ, ഒന്നു മാത്രം എനിക്കു പിടിച്ചില്ല. ശാന്തയും രവിയുമായുള്ള കൂട്ടുകെട്ടും കളിയും. അതെന്നിൽ ആശങ്കയുണർത്തി. ശാന്ത സമ്പന്നയും, രവി ദരിദ്രനുമാണു്. ആ നിലയ്ക്കു ഞാനാബന്ധം പലപ്പോഴും വിലക്കി. എന്നിട്ടും അവർ പിരിഞ്ഞില്ല. ഏതു നേരത്തും ഒന്നിച്ചുണ്ടായിരിക്കും. അതാണു് ആ കളിത്തോഴിക്കും തോഴനും ആനന്ദവും ആവേശവും. കുപ്പച്ചാലിലെ പാഴ്ജീവിയും, പ്രഭുകുമാരിയുമായുള്ള ആ മാനസികൈക്യം ഞാൻ വെറുത്തു. സമ്പൽ സമൃദ്ധിയും, ആഭിജാത്യവും എന്നെ ഉപദേശിച്ചുകൊണ്ടിരുന്നു. ശാന്തയെ അങ്ങിനെ കുചേലനുമായി കൂട്ടുകൂടിക്കൂടരുതെന്നു്. ലോകം ഇന്നേവരേയും ബഹിഷ്ക്കരിച്ച ഒന്നിനെ ഞാനനുകൂലിക്കാമോ?

ഒരു ദിവസം ഞാൻ ആസ്പത്രിയിൽ നിന്നും വന്നപ്പോൾ ശാന്ത അവിടെയില്ല. എല്ലാടവും തിരഞ്ഞു, കണ്ടില്ല. എനിക്കു് വല്ലാതെ കോപം കയറി. അച്ഛന്റെ ആജ്ഞയ്ക്കു ക്ഷതമേല്പിക്കുന്ന സംഭവം! എന്തുകൊണ്ടവൾ എന്നെ ഭയപ്പെടുന്നില്ല?

"എവിടെ ശാന്ത?" ഞാൻ ഭാര്യയോടു തിരക്കി. എന്റെ ശബ്ദം പരുഷമായിരുന്നു. എനിയ്ക്കുത്രക്കു് ഈർഷ്യ തോന്നി.

"അതു് അവിടെങ്ങാനും കാണും. എന്തിനാ? അലസഭാവത്തിൽ ഭവാനി പറഞ്ഞു.

ദ്വേഷ്യം വർദ്ധിച്ചു, കലികൊണ്ട കോമരത്തെപ്പോലെ ഞാനാ അരുവിവക്കത്തേയ്ക്കു പാഞ്ഞുചെന്നു. അശ്രീകാരങ്ങൾ! അവിടെ രവിയൊടൊത്തു ശാന്ത കളിക്കുകയാണു്. നഖശിഖാന്തം എനിക്കു് വിറകയറി. എന്റെ വാക്കുകൾക്കൊന്നും ഒരർത്ഥവും അവൾ കല്പിച്ചിട്ടില്ലേ?"

"....എടാ!"—അതൊരു അലർച്ചയായിരുന്നു.

ആലക്തിക ശക്തിയാലെന്നോണം അവർ രണ്ടു പേരും ഞെട്ടിയുണർന്നു. കുററവാളിയെപ്പോലെ രവി എഴുന്നേററുനിന്നു. അവർ കിടുകിടാവിറച്ചു. ഭയവും പരിഭ്രമവും. വിളറിയ കവിളിലൂടെ അശ്രുധാരയൊഴുകി. സാധു രവി! ഞാനിന്നു സങ്കടപ്പെടുന്നു. ആ നിൽപും ആ നോട്ടവും ...

എങ്കിലും, അന്നു് അവന്റെ ചെകിട്ടത്തു നാലു പൊട്ടിച്ചു. എന്റെ കൈപ്പത്തി തരിച്ചുപോയി. അതോർക്കുമ്പോളിന്നും ആ കൈ ചുട്ടുനീറുന്നു.

"ഇനി ഇവിടെങ്ങാനും നിന്നെ കണ്ടുപോയാൽ!...." ഒരു താക്കീതും കൊടുത്തു.

ചലിക്കുന്ന മരപ്പാവപോലെ പതുക്കെപ്പതുക്കെ അവൻ നടന്നു പോയി. അന്നേരം ശാന്തയുടെ കണ്ണു നിറഞ്ഞതു ഞാൻ കണ്ടു, എന്റെ അകക്കാമ്പു വേദനിച്ചു. എങ്കിലും ആ ബന്ധം വച്ചു പുലർത്തുവാൻ അഭിമാനം വിസമ്മതിക്കുക തന്നെ ചെയ്തു.

കഥകൾ നിറഞ്ഞ മാസങ്ങൾ കൊല്ലങ്ങളായി ഒട്ടിപ്പിടിച്ചു മറഞ്ഞു.

ശാന്ത വളർന്നു. ഒരു യുവതിയാ

യി അവൾ. പുരുഷദൃഷ്ടികളെ ഹഠാദാകർഷിക്കുന്ന കാലം. മാതാപിതാക്കളുടെ മനഃസ്സമാധാനത്തിനു മിക്കവാറും തീ പിടിക്കാറുണ്ട്, ആ ഘട്ടങ്ങളിൽ. പൊട്ടിത്തെറിക്കാൻ പോവുന്ന വിഷബോംബുപോലെ എനിക്കവളെ തോന്നി. ഞാൻ നന്നായി വ്യസനിച്ചു. പ്രായം തികഞ്ഞ പെണ്ണ്! ബുദ്ധിമോശത്താൽ എന്തെങ്കിലും സംഭവിച്ചുപോയാൽ......ഞാൻ ഭയപ്പെട്ടു. സംവത്സരങ്ങളായിത്തന്നെ നേടിയ തറവാട്ടിൻെറ അന്തസ്സും അഭിമാനവും ഞൊടിയിടയിൽ തകർന്നുപോയേക്കും. വെറും അപഹാസപാത്രങ്ങളായി ലോകത്തിൻെറ ദുർഗ്ഗന്ധമിയലുന്ന ഒരു കോണിൽ ചെവിയും വായും പൊത്തി കഴിഞ്ഞുകൂടേണ്ടി വരും......

ശാന്തയും രവിയും ഇപ്പോഴും ചങ്ങാതിമാരാണ്—കാമുകീകാമുകരാണ്. എൻെറ പ്രതീക്ഷാകോട്ട ഇടിഞ്ഞു വീഴാൻ തുടങ്ങി. ഓരോ ദിനവും മനസ്സു ചിന്താഗ്രസ്തമായിക്കൊണ്ടിരുന്നു. ഒരു ഉന്മേഷവും എനിക്കില്ലാതായി. എനിക്ക് ചുറ്റും അഗ്നിപടരുന്നതുപോലെ തോന്നി. 'മരണം പിടിച്ച ജീവിതം!' അന്നാദ്യമായി ഞാനങ്ങിനെ പിറുപിറുത്തു. ഇനി എന്തുചെയ്യും? ഞാൻ ആലോചിച്ചു. ഉത്തരമില്ല—എൻെറ ഉദ്യമങ്ങൾ നിഷ്ഫലമാവുകയാണ്. സമാർജ്ജിച്ച സൽപ്പേരു പങ്കിലമാവുകയാണ്. നിമിഷംതോറും എൻെറ ചിന്താമണ്ഡലം ഭഗ്നാശമായിക്കൊണ്ടിരുന്നു. എന്തു ചെയ്യും?.... എന്തുചെയ്യും?....അനുക്ഷണം അതു തന്നെ. എൻെറ മനോരാജ്യത്തിൽ കല്ലോലങ്ങൾ സൃഷ്ടിച്ചുകൊണ്ടിരുന്നു.....കനത്ത നിശ്ശബ്ദത. കുനിഞ്ഞുനിന്നു എന്നെ കൊഞ്ഞനം കുത്തി!

X X X

നിലാവുള്ള ഒരു രാത്രി.

ഒരു ഭയങ്കര സ്വപ്നം! ഞാൻ ഞെട്ടിയുണർന്നു. ശാന്തയും രവിയുമൊത്തു സല്ലപിക്കുന്നു. അവർ അന്യോന്യം ചുംബനങ്ങൾ പകരുന്നു. കെട്ടിപ്പുണർന്ന് ആശ്ലേഷിക്കുന്നു. എനിക്കു വയ്യ........സഹിക്കവയ്യ..........ചാടിയെഴുന്നേററു് ജാലകം തുറന്ന് അകലേയ്ക്കു നോക്കി. വിദൂരതയിൽ ആ പച്ചിലക്കാട് അവ്യക്തമായി കാണാം. തേങ്ങാക്കൊത്തു പോലെ പശ്ചിമചക്രവാളസീമയിൽ അമ്പിളിക്കല ഉദിച്ചുനിൽപ്പുണ്ട്. കൊയ്ത്തരിവാളിൻെറ വായ്ത്തല പോലെ അതു തിളങ്ങി മിനുങ്ങിക്കൊണ്ടിരുന്നു. ഒരു തണുത്ത കുളിർക്കാററു് എന്നെ തൊട്ടുഴിഞ്ഞു അകത്തു കടന്നു. നേരിയ സൌരഭ്യമുണ്ടായിരുന്നു അതിനു്; നിശാഗന്ധിയുടെ മണം.

....ആ അശോകവൃക്ഷത്തിൽ എന്തോ കിടന്നാടുന്നു: ഞാൻ സൂക്ഷിച്ചുനോക്കി. ഒരുഞെട്ടൽ! രവിയാണു അതിലിരിക്കുന്നതു്. അടുത്തു ശാന്തയും. കുറേനേരം ലോലലോലം ആടുന്ന ഊഞ്ഞാൽ ഉററുനോക്കിനിന്നു ഞാൻ. അടിമുടി ഒരു കോരിത്തരിപ്പ്. വല്ലായ്മയും സങ്കടവും തോന്നി. ചാട്ടയും എടുത്തു് ഭാഷ്യപോലും അറിയാതെ പുറത്തുകടന്നു ഞാൻ. നെട്ടകെ അവരെ ലക്ഷ്യമാക്കി നടകൊണ്ടു. ആരും എൻെറ ആഗമനം അറിഞ്ഞില്ല, വസന്തരാത്രിയുടെ ആനന്ദമൂർച്ഛയിൽ.

ഓർക്കാപ്പുറത്തു്, ചാട്ടനിവർത്തു് ഒരഞ്ചാറു രവിയെ അടിച്ചു. അവൻ ഊഞ്ഞാലിൽ നിന്നു് താഴെ, പാറയിലേക്കു പിരണ്ടുവീണു. ചോര! ദേഹമാകെ ചോര!! രാക്ഷസനേപ്പോലെ ഞാൻ നിന്നു് അട്ടഹസിച്ചു. അതു പിശാചിൻെറ പൊട്ടിച്ചിരിപോലുഗ്രമായി അവക്കു തോന്നിയിരിക്കണം. അതേ, ഞാനൊരു പിശാചു തന്നെ ആയിരുന്നു. അച്ഛൻ പിശാചു്!!!

പ്രജ്ഞയററു് രവി അവിടെത്തന്നെ കിടന്നു. ഒരു കാർമേഘശകലം അമ്പിളിത്തുണ്ടിനെ മറച്ചു. നനുത്ത ഇരുട്ടു പരന്നു. ശാന്തയുടെ കൈയും പിടിച്ചുവലിച്ചു് ഞാൻ മടങ്ങിപ്പോന്നു.

X X X

രണ്ടാഴ്ചയോളവും കൂടി കഴിഞ്ഞു.

അന്നു് രവിക്കു സുഖക്കേടു കൂടുതലാണെന്നു് ഞാനറിഞ്ഞു. എൻെറ അകതലം ആഹ്ലാദംകൊണ്ടു. ഏതു കുടുംബവും തകർന്നു തരിപ്പണമായിക്കൊള്ളട്ടെ, വല്ലവിധവും രവി മരിച്ചിരുന്നെങ്കിൽ........

അർദ്ധരാത്രി.

കൂരിരുട്ട്. മഴ ചാറുന്നുണ്ട്. ചീവിടിൻെറ ശബ്ദം കർണ്ണം തുളച്ചുകയറുന്ന ശബ്ദം. ഞാൻ ഉറങ്ങിയിട്ടുണ്ടായിരുന്നില്ല.

"ടിക്....ടിക്... ടിക്...."

വാതലിൽ ആരോ മുട്ടി. ഞാൻ ചെവിയോർത്തു.

"....ടാക്കട്ടരേമാനേ....!....ടാക്കട്ടരേമാനേ!!...."—ഒരു പതിഞ്ഞ സ്വരം എന്നെ വിളിച്ചു.

ഞാൻ മിണ്ടിയില്ല.

പിന്നെയും ആ വിളി.

"ടാക്കട്ടരേമാനേ....ടാക്കട്ടരേ...."

"ആരടോ?"—ഞാൻ ഗജ്ജിച്ചു.

തത്സമയം തികച്ചും ഞാനൊരു ചെന്നായയായിരുന്നു. ജീവകാരുണ്യം എന്നിൽനിന്നും വററിവരണ്ടുപോയി.

"ഞാനാണേ.... തെക്കേലെ.... രവീടച്ഛനാ...."

ആ ഇഴഞ്ഞ ശബ്ദം!

"ഉം. എന്തുവേണം തനിക്ക്?"

"രവിക്കു ദീനം ക...ല...ശി...ലാണേ ....ഒന്നുവി....ട.... ത്തോ....ളൂ...."

"നാളെ വരൂ. ഇന്നെനിക്കു അസ്സലായൊന്നു ഉറങ്ങണം.!!

"അ...യ്യോ...!!!"

"താൻ പോടോ, പാട്ടുനോക്കി."

നിശ്ചലത! ആരുമൊന്നും ഉരിയാ

ടിയില്ല. സർവ്വത്ര മൂകത.

"അ...ച്ഛാ..." അടുത്ത മുറിയിൽനിന്നും ശാന്തയുടെ കരുണാമസൃണമായ വിളി. "ഒന്നു പോയിവരണേ" അവളപേക്ഷിച്ചു.

കവാടത്തിന്റെ സാക്ഷകളിൽ കൈവെച്ചുകൊണ്ടു ഇതികർത്തവ്യതാമൂഢനായി ഞാൻ നിന്നുപോയി. എന്തുചെയ്യണം? ഒരുഭാഗത്തു വാത്സല്യനിധിയായ ശാന്തയുടെ ഭാവി, മറുഭാഗത്തു് മരണത്തിന്റെ വായിൽ കിടന്നു പിടയുന്ന ഒരേഴ! എന്റെ ഗൃഹത്തിന്റെ പ്രേതമോ? സകലതും തകർന്നുകൊണ്ടിരിക്കുന്ന ഒരു വൃദ്ധപാരാവു്. ഞാൻ എന്തുചെയ്യണം?....ഒടുവിൽ, ആ വാതിൽ തുറന്നു. മനുഷ്യത്വത്തിന്റെ, മനുഷ്യനെ പുണരൽ!!! വിവേകമില്ലാത്ത വികാരങ്ങൾക്കിടയിലും മനുഷ്യൻ മനുഷ്യനായിത്തീരുന്ന, ചില പൊഴുതു്.

X X X

രവിയുടെ വീട്ടുകാരുടെ ചോരതോന്നു മുഖത്തൊക്കെ ഒരു രക്തത്തുടിപ്പാർന്നു. ശാന്തയുടേയും. കാരണം, രവിയുടെ രോഗം മാറുന്നു—അവൻ സുഖപ്പെട്ടുകയാണല്ലൊ.

ദിനരാത്രങ്ങൾ പിന്നേയും വാടിവീണു.

......മുറി ഏകാന്തമാണു്. രവി മാത്രം. ദയനീയമായിരുന്നു അവന്റെ ഭാവം. ആ മരുന്നുമായി ഞാൻ രവിയെ സമീപിച്ചു. എന്റെ കൈകാലുകൾ വിറച്ചുകൊണ്ടിരുന്നു. ആരാനും അറിഞ്ഞാൽ... അടുത്ത റൂമിലെ ക്ഷയരോഗി നീണ്ടുനീണ്ടു ചുമച്ചു. ശല്യം! ഒരു ചുമയും കുരയും. നാലുപുറവും ഞാൻ പകച്ചുനോക്കി. ആരുമില്ല. നെഞ്ചുറക്കേയിടിച്ചു. പേടിപ്പെടുത്തുന്ന ആ ചുമമാത്രം. ഞാൻ സംശയിച്ചു. ഒരടികൂടി മുന്നോട്ടു വച്ചു. വീണ്ടും ശങ്ക. പിന്നെയും നടന്നു. ചുമ—ശങ്ക—നിശ്ശബ്ദത—ഭയം. അവസാനം ആ ദ്രാവകം



രവിയുടെ ഞരമ്പിൽ കുത്തിവച്ചു.

പിടച്ചില്ലും കരച്ചില്ലും!

കരച്ചില്ലും പിടച്ചില്ലും!!

നിശ്ശബ്ദത......

ചുമ......

എന്റെ കാലുകൾ ഇടറി......

നിമിഷങ്ങൾ....

ജീവിതം മരണവുമായി കൂട്ടിമുട്ടുകയാണു്!

രവി മരിച്ചു!

പിന്നത്തെ പ്രഭാതത്തിൽ, രവിയുടെ അച്ഛൻ, ആ കിഴവൻ, പൊട്ടിക്കരഞ്ഞുകൊണ്ടു് അവന്റെ മൃതദേഹവുമായി ആസ്പത്രിപ്പടി കടന്നു. അയാളുടെ ദീനരോദനം കർണ്ണാരുന്തുദമായിരുന്നു.

X X X

ശാന്ത രോഗിണിയായപ്പോൾ എന്റെ ഹൃദയം നീറുവാൻ തുടങ്ങി. രവിയുടെഅകാലനിര്യാണം ശാന്തയെ മാനസിക രോഗിണിയാക്കിത്തീർത്തു. അവൾ നന്നേ ശോഷിച്ചു. തപ്തവികാരങ്ങളാണു രോഗകാരണം. എന്റെ കഴിവും ലംഘിച്ചവൾ രോഗം പേറിയപ്പോൾ പല വിദഗ്ദ്ധ ഡോക്ടർമാരേയും വരുത്തി. പക്ഷെ, ആ കിളിക്കൂടു പേക്ഷിക്കേണ്ട കാലമെത്തിയിരുന്നു. അവളുടെ ജീവിതം അകാലസായാഹ്നത്തോടടുത്തു.

ഡോക്ടർമാർ പറഞ്ഞു.

"ഹോപ്പ്ലസ്സ്....ഹോപ്പ്‌ലസ്സ്"

ഞാൻ കണ്ണീരു വാർത്തുകൊണ്ടു് അതു കേട്ടു മൂകനായി മിഴിച്ചുനിന്നു. രാത്രിയുടെ അന്ത്യയാമവും അവസാനിക്കാൻ പോകുന്നു. ശാന്ത എന്തൊക്കെയോ പുലമ്പി. പാമ്പിലെ, ഏതോ മരത്തലപ്പിലിരുന്നു് ഭയജനകമായി മൂങ്ങാ മൂളി. നത്തു ചിലച്ചു. ഞാൻ പരിഭ്രാന്തനായി.

"അച്ഛാ...." ശാന്തവികലകണ്ഠയായി പറഞ്ഞു. "അതു വേണ്ടായിരുന്നു. രവി പാവമായിരുന്നു...."

"ഞാൻ....പോ....കു... ന്നു!...അങ്ങേലോകത്തു വെച്ചെങ്കിലും...ഞ...ങ്ങ...ൾ....ജീവിക്കമച്ഛാ.

എ...ന്റെ...പൊ...ന്നു.....ര"

അവസാനത്തെ ഊർദ്ധശ്വാസം! അഞ്ചു വിദഗ്ദ്ധ ഡോക്ടർമാർനോക്കി നിൽക്കവേ,...മരണം അവളെ മരവിപ്പിച്ചു കളഞ്ഞു!!!

എന്റെ ഓമന ശാന്ത...

"ദൈവമേ..." ഭവാനി നെഞ്ചത്തടിച്ചു വാവിട്ടു കരഞ്ഞു.

ഞാൻ മാത്രം കരഞ്ഞില്ല. ചിന്താനിർഭരമായിരുന്നു എന്റെ അന്തരംഗം. അതിന്നു കരയുവാൻകഴിഞ്ഞില്ല. അതു മരവിച്ചു കഴിഞ്ഞിരുന്നു.

ശാന്ത പോയി!

ആറു നീണ്ട സംവത്സരങ്ങൾക്കശേഷം, ഇന്നും കാട്ടുപിടിച്ചു നിൽക്കുന്ന ചെടികൾക്കിടയിൽക്കൂടി, ഉയർന്നു കാണുന്ന ആ അസ്ഥിമാടം മൂകമായി കരയുകയാണു്.

അച്ഛന്റെ ഹൃദയത്തിന്റെ മുറിവു് ഇനിയും ഉണങ്ങുകയില്ലേ? എന്താണീ അസ്ഥിമാടം ഒന്നും മിണ്ടാത്തതു്? പറയൂ അസ്ഥിമാടമേ? അസ്ഥിമാടംമിണ്ടുന്നില്ല. ഭയങ്കരമായ നിശ്ശബ്ദത.

## ഷഹ്റസാദ് എന്ന മന്ത്രികുമാരിയുടെ

# ഒന്നാമത്തെ കഥ

ഓരോ രാത്രിയിലും ഓരോ കന്യകയെ ആസ്വദിക്കുകയും പിറ്റേ ദിവസം രാവിലെ അവരെ ഓരോരുത്തരെയും നിർദ്ദയം വധിക്കുകയും ചെയ്ത ഷാറിർ ചക്രവർത്തിയുടെ കാമഭ്രാന്തും കഠോരതയുമാണ് അറബിക്കഥകളുടെ പശ്ചാത്തലം. ദിവസേന ഓരോ കന്യകയെ വേണം. അങ്ങനെ അനവധി രാത്രികൾ കഴിഞ്ഞുപോയപ്പോൾ കന്യകമാരെ ലഭ്യമല്ലെന്നായി. രാജാവിനു കന്യകമാരെ നൽകേണ്ടതു മന്ത്രിയുടെ കർത്തവ്യമായിരുന്നു. മന്ത്രി വിഷമത്തിലായി. ഒടുവിൽ മന്ത്രിയുടെ മകൾ അതിനു പ്രതിവിധി നിർദ്ദേശിച്ചു. രാജാവിന്റെ ക്രൂരതയ്ക്കു മുമ്പിൽ തന്റെ ജീവനെ അർപ്പിക്കുവാൻ മന്ത്രികുമാരിയായ ഷഹ്റസാദ് തീരുമാനിച്ചു. മന്ത്രി തടഞ്ഞു. എങ്കിലും അവൾ രാജസന്നിധിയിൽ എത്തിച്ചേർന്നു. ആദ്യത്തെ രാത്രിയിൽ തന്നെ, ഒരു കഥ പറയാൻ തുടങ്ങി. രാജാവിനു കഥയിൽ രസം പിടിച്ചു. രസം മൂർദ്ധന്യത്തിലെത്തിയപ്പോൾ മന്ത്രികുമാരി കഥ നിറുത്തി. (അറബിക്കഥകളുടെ രസം നിറഞ്ഞ പശ്ചാത്തലകഥ പ്രേമനിർഭരമാണ്. അതു പൂർണ്ണമായി അറിയണമെങ്കിൽ അരുണ വാർഷിക വിശേഷാൽപ്രതി വായിക്കുക.) പിറ്റെ ദിവസം രാത്രിയിൽ കഥ തുടർന്നു. രസത്തിന്റെ പാരമ്യത്തിലെത്തുമ്പോൾ കഥ നിറുത്തും. വീണ്ടും അടുത്ത രാത്രിയിൽ കഥ തുടരും. അങ്ങനെ ആയിരത്തൊന്നു രാവുകൾ കടന്നുപോയി. കഥയുടെ രസം നിമിത്തം കന്യകയെ വധിക്കുന്ന കൃത്യം ഓരോ ദിവസത്തേക്കു നീട്ടിവച്ചു. ഈ രീതിയിൽ ജീവനെ രക്ഷിച്ച അതിസമർത്ഥയായ മന്ത്രികുമാരി ആദ്യത്തെ രാത്രിയിൽ പറഞ്ഞു തുടങ്ങിയ കഥയാണ്

# മുക്കവനും ജിന്നിയും

**അല്ലയോ ശുഭകരനായ രാജാവേ,**

ഒരിടത്തൊരിടത്തു വൃദ്ധനായ ഒരു മുക്കവനുണ്ടായിരുന്നു. അയാൾക്ക് ഒരു ഭാര്യയും മൂന്നു കുട്ടികളുമുണ്ടായിരുന്നു. അവർ വളരെ പാവപ്പെട്ട നിലയിൽ കഴിഞ്ഞുകൂടി. ഓരോ ദിവസവും നാലു പ്രാവശ്യം മാത്രം വലവീശുകയും പിന്നീട് വലവീശാതിരിക്കുകയും ചെയ്യുകയെന്നുള്ളതായിരുന്നു അയാളുടെ പതിവ്. ഒരുദിവസം ഉച്ചയ്ക്ക് വേലിയേറ്റത്തിന്റെ സമയത്ത് അയാൾ കടൽതീരത്തു പോയി പൂണി താഴത്തുവച്ച്, കുപ്പായം മടക്കിക്കുത്തിയശേഷം സമുദ്രത്തിലേക്കിറങ്ങി വലവീശി. വല സമുദ്രത്തിന്റെ അടിപ്പരപ്പിൽ എത്തുന്നതുവരെ അയാൾ കാത്തിരുന്നു. പിന്നീട്, അയാൾ വലയുടെ ചരടുകൾ പിടിച്ചുവലിച്ചുതുടങ്ങി. പക്ഷെ, അതു ഭാരമുള്ളതായി തോന്നി. കരയിലേയ്ക്ക് അയാൾ എത്ര തന്നെ വലിച്ചിട്ടും അതിന് ഒരനക്കവുമില്ലായിരുന്നു. അതിനാൽ കരയിൽ ഒരു കുററിയടിച്ച് അതിന്മേൽ വലയുടെ മുകൾഭാഗം കെട്ടിയുറപ്പിച്ചു. അയാൾ വസ്ത്രം അഴിച്ചുവച്ച് സമുദ്രത്തിലേക്കു ചാടി. വല മുഴുവൻ വലിച്ചുകയററുന്നതുവരെ അയാൾ പണിയെടുത്തു. അയാൾ ആഹ്ളാദിച്ചു. അയാൾ വസ്ത്രമെടുത്തുടുത്തശേഷം വലയുടെ സമീപത്തേയ്ക്കു ചെന്നു. വലയിൽ ഒരു വലിയ ചത്ത കഴുതയെ അയാൾ കണ്ടു. ആ കഴുത കാരണം വലയുടെ കണ്ണികൾ പറിഞ്ഞുപോയി. അതു കണ്ടപ്പോൾ അയാൾക്കു സങ്കടമായി. അയാൾ ആശ്ചര്യഭരിതനായി ഇങ്ങനെ നിലവിളിച്ചു. "വലിയവനും മഹിമ നിറഞ്ഞവനുമായ അല്ലാഹു അല്ലാതെ മറെറാരു ശക്തിയോ മറെറാരു മഹത്വമോ ഇല്ല." അയാൾ പറഞ്ഞു "ദിവസേനയുള്ള ആഹാരത്തിന്റെ ഈ ഗതി വിചിത്രമായിരിക്കുന്നു."

മുക്കവൻ ആ ചത്ത കഴുതയെ നോക്കിനിന്നു. കുരുക്കിൽ നിന്നു് അതിനെ വേർപെടുത്തി. പിന്നീട് അയാൾ വല നിവർത്തി. "അല്ലാഹുവിന്റെ നാമത്തിൽ" എന്നു പറഞ്ഞുകൊണ്ട് അയാൾ വീണ്ടും സമുദ്രത്തിലേക്കു വലവീശി. അയാൾ വല വലിച്ചു. അതിനു ഭാരം കൂടുന്നതായി തോന്നി, ആദ്യത്തേ

തിനെക്കാൾ ദൃഢതരമായി വല അടിക്കു പിടിച്ചിരിക്കുന്നതായി അയാൾക്കു് അനുഭവപ്പെട്ടു. അതിൽ മത്സ്യമുണ്ടെന്നു് അയാൾക്കു തോന്നി. വല മുറുക്കികെട്ടിയശേഷം വസ്ത്രം മാററി അയാൾ വെള്ളത്തിൽ ചാടി. അയാൾ ഭാഗ്യം പരീക്ഷിക്കുകയായിരുന്നു. അതു കരയ്ക്കു കയററുന്നതുവരെ അയാൾ വലിച്ചു. അപ്പോൾ മണലും ചളിയും നിറഞ്ഞ ഒരു ഭരണിയാണു് അയാൾ അതിനുള്ളിൽ കണ്ടതു്. അയാൾ അല്ലാഹുവിനോടു് അപേക്ഷിച്ചു. മൺകുടം ദൂരെയെറിഞ്ഞു; വല നിവർത്തി വൃത്തിയാക്കി. മൂന്നാം പ്രാവശ്യം വല സമുദ്രത്തിലേക്കു വീശി. വല താഴുന്നതുവരെ അയാൾ കാത്തിരുന്നു. വല വലിച്ചുകയററിയപ്പോൾ അതിൽ ഒരു ഭരണിയും പൊട്ടിയ ഗ്ലാസുമാണു് കണ്ടതു്. അയാൾ ആകാശത്തിലേക്കു കണ്ണുകളുയർത്തി ഇങ്ങനെ പറഞ്ഞു: "എൻെറ ദൈവമേ, ദിവസേന നാലു പ്രാവശ്യത്തിൽ കൂടുതലായി ഞാൻ വല വീശുകയില്ലെന്നുള്ളതു് നീ അറിയുന്നുവല്ലോ. മൂന്നാമത്തേതു കഴിഞ്ഞു എങ്കിലും നീ എനിക്കു് ഒന്നും തന്നില്ല. അതിനാൽ ഇപ്രാവശ്യമെങ്കിലും എനിക്കു ദിവസേനയുള്ള ആഹാരം തരേണമേ." ഇത്രയും പറഞ്ഞശേഷം അല്ലാഹുവിൻെറ നാമം വിളിച്ചപേക്ഷിച്ചുകൊണ്ടു വീണ്ടും വല വീശി. വല താഴ്ന്നു് അടിയുന്നതുവരെ അയാൾ കാത്തിരുന്നു. അയാൾ വല വലിച്ചു. പക്ഷെ, കരയ്ക്കു കയററാൻ സാധിച്ചില്ല. അതു് അടിയ്ക്കു് കുരുങ്ങിക്കിടക്കുകയായിരുന്നു. അയാൾ ഉൽക്കണ്ഠാകുലനായി ഇങ്ങനെ നിലവിളിച്ചു. "അല്ലാഹുവിനെ കൂടാതെ ഒരു ശക്തിയും ഒരു മഹത്വവുമില്ല."

അയാൾ വസ്ത്രം അഴിച്ചുവച്ചു വെള്ളത്തിലേക്കു ചാടി വല കരയ്ക്കു കയററുന്നതുവരെ പരിശ്രമിച്ചു. അപ്പോൾ വെള്ളരിക്കായുടെ രൂപത്തിലുള്ള ഒരു ചെമ്പുകുടമാണു കണ്ടതു്. അതിൽ എന്തോ ഉണ്ടെന്നുള്ളതു് സ്പഷ്ടമായിരുന്നു. ഈയം കൊണ്ടു് അതിൻെറവായ് അടച്ചിരുന്നു. ദാവീദിൻെറ മകനായ ശലോമോൻ പ്രഭുവിൻെറ മുദ്രയും അതിന്മേൽ ഉണ്ടായിരുന്നു. (അല്ലാഹു അവരെ രണ്ടുപേരെയും രക്ഷിക്കട്ടെ) അതുകൊണ്ടു് മുക്കുവൻ സന്തോഷിച്ചു. "ചെമ്പു വിപണിയിൽ ഇതു വിററാൽ എനിക്കു പത്തു സ്വർണ്ണനാണയങ്ങൾ വിലകിട്ടും" അവൻ അതു കുലുക്കിനോക്കി. അതു ഭാരമുള്ളതാണെന്നു് അവനു മനസ്സിലായി. "എൻെറ ദൈവമേ ഇതിനകത്തുള്ളതു് എന്താണെന്നു് ഞാൻ അറിഞ്ഞിരുന്നെങ്കിൽ! ഞാൻ ഇതു തുറന്നുനോക്കേണ്ടതാണു്. തുറന്നുനോക്കുകയും ചെയ്യും. അതിലുള്ള സാധനങ്ങൾ എൻെറ സഞ്ചിയിലാക്കിയശേഷം അതു ചന്തയിൽ വിൽക്കും" പിന്നീടു് അയാൾ ഒരു പേനാക്കത്തിയെടുത്തു് ഭരണിയുടെ ഈയം കൊണ്ടുള്ള വായ് തുറന്നു. അയാൾ ഒരു പാത്രം നിലത്തുവച്ചു് അതിലേക്കു കുടം കമഴ്ത്തി. വച്ചു. കുടത്തിലുള്ള സാധനങ്ങൾ പാത്രത്തിലേക്കു വീഴാൻ വേണ്ടിയാണു് അങ്ങനെ ചെയ്തതു്. പക്ഷെ ഒന്നും വീണില്ല. അയാൾക്കു് അതിരുകവിഞ്ഞ വിസ്മയമുണ്ടായി. അപ്പോൾ കുടത്തിൽ നിന്നു പുകയുടെ ചുരുളുകൾ ആകാശത്തിലേക്കുയർന്നു. അതു് കണ്ടു് അയാളുടെ വിസ്മയം വർദ്ധിച്ചു. പുക പൂർണ്ണമായി വളർന്നപ്പോൾ അതു് ചുരുങ്ങി ഒരു ഭൂതത്താനായി പരിണമിച്ചു. ഭൂതത്താൻെറ കാൽ നിലത്തായിരുന്നു. തല മേഘമണ്ഡലം വരെ എത്തി. അവൻെറ തല സൗധംപോലെയും അവൻെറ കൈകൾ നീണ്ട മുള്ളുകൾപോലെയും അവൻെറ കാലുകൾ പാമരം പോലെയും അവൻെറ വായ് ഗുഹപോലെയും അവൻെറ പല്ലുകൾ വലിയകല്ലുകൾ പോലെയും അവൻെറ മൂക്കു് വാലുള്ള കിണ്ടിപോലെയും അവൻെറ കണ്ണുകൾ ദീപങ്ങൾപോലെയും അവൻെറ, ദൃഷ്ടികൾ ഭീകരങ്ങളും ആയിരുന്നു.

ഭൂനത്താനെ കണ്ട മാത്രയിൽ മുക്കുവൻെറ മാംസപേശികൾ വിറച്ചു. പല്ലുകൾ കൂട്ടിയടിച്ചു; വായിലെ ഉമിനീർ വററിപ്പോയി. മുക്കുവൻ ഇതികർത്തവ്യതാമൂഢനായി.

ഭൂതത്താൻ മുക്കുവനെ നോക്കിക്കൊണ്ടു ഇങ്ങനെ വിളിച്ചുപറഞ്ഞു

അല്ലാഹുവല്ലാതെ മറെറാരുദൈവമില്ല. സുലൈമാൻ (ശലോമോൻ) അവൻെറ പ്രവാചകനുമാണു്. ഭൂതത്താൻ ഇപ്രകാരം തുടർന്നു:—

"അല്ലയോ അല്ലാഹുവിൻെറ അപ്പസ്തോലനായുള്ളവനേ, എന്നെ കൊല്ലരുതേ. ഞാൻ ഒരിക്കലും വാക്കുകൊണ്ടു് നിന്നെ എതിർക്കയില്ല. കർമ്മത്തിൽ നിനക്കെതിരായി പാപം ചെയ്യുകയുമില്ല"

മുക്കുവൻ:— അല്ലയോ ഭൂതത്താനേ, അല്ലാഹുവിൻെറ അപ്പൊസ്തോലനായ സുലൈമാനെപ്പററിയാണോ നീ പറഞ്ഞതു്. എന്നാൽ സുലൈമാൻ ഏകദേശം 1800 വർഷങ്ങൾക്കു മുമ്പു മരിച്ചുപോയി. നാം ഇപ്പോൾ ലോകത്തിൻെറ അവസാനത്തെ നാളുകളിലാണു് ജീവിക്കുന്നതു്. നിൻെറ ചരിത്രമെന്താണു് നിന്നെക്കുറിച്ചു നിനക്കു തന്നെ പറയാനുള്ളതെന്താണു്? ഈ കുടത്തിൽ നീ വലിഞ്ഞുകയറുവാനുള്ള കാരണമെന്താണു്. മുക്കുവൻെറ വാക്കുകൾ കേട്ടു ഭൂതത്താൻ മറുപടി പറഞ്ഞതിങ്ങനെയാണു്. അല്ലാഹുവല്ലാതെ മറെറാരു ദൈവമില്ല. മുക്കുവാ, നീ ആഹ്ലാദിക്കുക"

മുക്കുവൻ—"ഞാൻ ആഹ്ലാദിക്കുവാൻ നീ പറയുന്നതെന്താണു്?

ഭൂതത്താൻ—ഈ നിമിഷത്തി

ൽതന്നെ നീ ഒരു ദുർമ്മരണത്തിനു വിധേയനാകുമെന്നുള്ളതുകൊണ്ടു തന്നെ."

മുക്കുവൻ– അല്ലയോ, വിദൂരനായ ഭൂതമേ നിൻെറമേലുള്ള സ്വർഗ്ഗത്തിൻെറ രക്ഷ പിൻവലിച്ചതു യഥാർഹം തന്നെ. നീ എന്നെ കൊല്ലുന്നതു് എന്തിനു്? മരണം അർഹിക്കത്തക്കരീതിയിൽ ഞാൻ എന്താണു ചെയ്തതു്. നിന്നെ ഞാൻകുടത്തിൽ നിന്നു മോചിപ്പിച്ചു. സമുദ്രത്തിൻെറ അഗാധതയിൽ നിന്നു നിന്നെ രക്ഷിച്ചു. നിന്നെ ഉണങ്ങിയ ഭൂമിയിൽ കൊണ്ടുവരികയും ചെയ്തു.

ഭൂതത്താൻ–നീ ഏതു വിധത്തിൽ മരിക്കുമെന്നു പറഞ്ഞാൽ മതി. ഏതുവിധത്തിൽ നിന്നെ ഞാൻ കൊല്ലണമെന്നും പറയുക.

മുക്കുവൻ—എൻെറ അപരാധം എന്താണു്? ഈ ശിക്ഷയും എന്തിനായിട്ടു്?

ഭൂതത്താൻ—അല്ലയോ മുക്കുവാ എൻെറ കഥ കേട്ടുകൊള്ളുക.

മുക്കുവൻ—പറഞ്ഞാലും. ചുരുക്കിപ്പറയണമെന്നു മാത്രം.

ഭൂതത്താൻ—അവിശ്വാസികളിൽ ഒരുവനാണു ഞാൻ. ദാവീദിൻെറ പുത്രനായ സുലൈമാനെതിരായി ഞാൻ പാപം ചെയ്തു (അവർക്കു രണ്ടുപേർക്കും സമാധാനമുണ്ടായിരിക്കട്ടെ) പ്രസിദ്ധനായ സാഖർ–അൽ–ജിന്നിയും ഞാനും ഒന്നിച്ചാണു പാപം ചെയ്തതു്. അതിനാൽ എന്നെ പിടിക്കുവാൻ ബർഖിയയുടെ മകനായ ആസഫ് എന്ന മന്ത്രിയെപ്രവാചകൻ അയച്ചു. എൻെറ ഹിതത്തിനു വിരോധമായി ഈ മന്ത്രി എന്നെ ബന്ധിച്ച് അദ്ദേഹത്തിൻെറ മുമ്പിലേക്ക് അനയിച്ചു. ഞാൻ അധോമുഖനായി നിന്നു. ഒരു അടിമയെപ്പോലെ അദ്ദേഹത്തിൻെറ മുമ്പാകെ എന്നെ നിർത്തി. എന്നെക്കണ്ടപ്പോൾ സുലൈമാൻ ദൈവത്തിൽ അശ്രയിച്ചുകൊണ്ടു സത്യവിശ്വാസിയായിത്തീരുവാനും അവൻെറ കല്പനകളെ ആചരിക്കുവാനും എന്നോടു പറഞ്ഞു.പക്ഷെ, ഞാൻ നിഷേധിച്ചു. അതിനാൽ എന്നെ ഈ ചെമ്പുകുടത്തിൽ അടച്ചു. ഈയംകൊണ്ടു് അതിൻെറ വായ് മൂടി. അങ്ങനെ "ഏററവും സമുന്നതമായ നാമത്തി"ൻെറ ശക്തിയെ വെളിപ്പെടുത്തി. അദ്ദേഹത്തിൻെറ (സുലൈമാൻെറ) ആജ്ഞകൾ അനുസരിച്ച് അവർ എന്നെ സമുദ്രത്തിൻെറ മദ്ധ്യത്തിലേക്കെറിഞ്ഞു.അവിടെ ഞാൻ ഒരു നൂറുവർഷം കിടന്നു. ആ കാലത്തു് എൻെറ മനസ്സിൽ ഞാൻ വിചാരിച്ചു.—"എന്നെ മോചിപ്പിക്കുന്നവനെ ഞാൻ എന്നെന്നും ഐശ്വര്യസമൃദ്ധനാക്കും" ആ നൂറുവർഷം കടന്നുപോയി. എന്നെ ആരും രക്ഷിച്ചില്ല. "എന്നെ മോചിപ്പിക്കുന്നവൻെറ മൂന്നു് ആഗ്രഹങ്ങൾ ഞാൻ സാധിച്ചുകൊടുക്കു"മെന്നുള്ള പ്രതിജ്ഞയോടുകൂടി രണ്ടാമത്തെ നൂറുവർഷത്തിലേക്കു ഞാൻ പ്രവേശിച്ചു. എങ്കിലും ആരും എന്നെ മോചിപ്പിച്ചില്ല. അപ്പോഴേയ്ക്കു് എനിക്കു് അരിശത്തിൻെറ മേൽ ആരിശംവന്നു. "ഇനിയും എന്നെ രക്ഷിക്കുന്നവനെ ഞാൻ കൊല്ലും. ഏതുവിധത്തിലുള്ള മരണം വേണമെന്നു് തീരുമാനിക്കുവാനുള്ള സ്വാതന്ത്ര്യം അവനു ഞാൻ കൊടുക്കും. ഇപ്പോൾ നീ എന്നെ മോചിപ്പിക്കുന്നതിനാൽ ഏതുവിധത്തിലുള്ള മരണം വേണമെന്നു് നീതന്നെ നിശ്ചയിച്ചുകൊള്ളുക."

ഭൂതത്താൻെറ ഈ വാക്കുകൾ കേട്ടു് മുക്കുവൻ ഇങ്ങനെപറഞ്ഞു. "അല്ലാഹു, ഇതെന്തൊരു കഥ! ഭൂതമേ, ഈ കാലത്തല്ലാതെ മറെറാരു സമയത്തും ഞാൻ നിന്നെ മോചിപ്പിക്കാൻ വന്നില്ല എന്നുള്ളതു് അത്ഭുതംതന്നെ. അല്ലാഹു നിൻെറ ജീവനെ രക്ഷിക്കുവാൻവേണ്ടി നീ എൻെറ ജീവനെ രക്ഷിക്കുക. അല്ലാഹു നിന്നെ കൊല്ലാതിരിക്കുവാൻവേണ്ടി നീ എന്നെ കൊല്ലാതിരിക്കുക."

അതുകേട്ടു് അക്ഷമനായ ഭൂതത്താൻ പറഞ്ഞു.—"അതൊന്നും സാദ്ധ്യമല്ല, നീ മരിക്കണം. ഏതു വിധത്തിൽ മരിക്കണമെന്നുള്ളതു് ഒരു വരമെന്നനിലയിൽ എന്നോടു യാചിച്ചുകൊള്ളുക."

വീണ്ടും മുക്കുവൻ ഭൂതത്തിനോടു് യാചിച്ചു. നിന്നെ സ്വതന്ത്രമാക്കിയതിൻെറ പ്രതിഫലമെന്ന നിലയിൽ ഈ മരണശിക്ഷയിൽ നിന്നു് എന്നെ ഒഴിവാക്കണമേ.

ഭൂതത്താൻ—"ഈ മോചനം നിമിത്തമല്ലായിരുന്നെങ്കിൽ നിന്നെ ഞാൻ കൊല്ലുകയില്ലായിരുന്നു. അതിനു പകരം എനിക്കു നീ തിന്മ ചെയ്യുന്നു.

ഭൂതത്താൻ—ഈ സംസാരം നിറുത്തു. ഞാൻ നിന്നെ കൊല്ലുകതന്നെചെയ്യും."

ഇതുകേട്ടപ്പോൾ മുക്കുവൻ ഇങ്ങനെ ആത്മഗതം ചെയ്തു ഇതൊരു ഭൂതത്താനാണു്., ഞാൻ ഒരു മനുഷ്യനാണു്. കുറെക്കൂടെ നയപരമായ ബുദ്ധി എനിക്കു ദൈവം തന്നിട്ടുണ്ടു്. അതിനാൽ എൻെറ തന്ത്രംകൊണ്ടു് ഇവനെ സംഹരിക്കുവാൻ ഞാൻ ശ്രമിച്ചു നോക്കട്ടെ മുക്കുവൻ (ഭൂതത്താനോടു്)–നീ എന്നെ കൊല്ലുവാൻ തന്നെ തീരുമാനിച്ചോ? ഭൂതത്താൻ– "തീരുമാനിച്ചു". മുക്കുവൻ "ദാവീദിൻെറ—പുത്രനായ സുലൈമാൻെറ (ആ പരിശുദ്ധന്മാർക്കു് സമാധാനമുണ്ടായിരിക്കട്ടെ) ഔദ്യോഗിക മുദ്രയിൽ കൊത്തപ്പെട്ടിരിക്കുന്ന "ഏററവും മഹത്വമുള്ളവൻെറ നാമത്തിൽ, ഞാൻ നിന്നോടു് ഒരു ചോദ്യം ചോദിച്ചാൽ അതിനു് ശരിയായ ഉത്തരം നൽകാമോ? ഭൂതത്താൻ–ഉത്തരം നൽകാം

"ഏററവും മഹത്വമുള്ളവൻെറ

നാമത്തെപ്പററി കേട്ടപ്പോൾ ഭൂതത്താൻെറ ബുദ്ധി പരിഭ്രമിച്ചു. അവൻ വിറച്ചുതുടങ്ങി. "ചോദിച്ചുകൊള്ളുക, ചുരുക്കത്തിൽ" എന്നു ഭൂതത്താൻ പറഞ്ഞു.

മുക്കുവൻ!– "നിൻെറ കയ്യോ, കാലോ കടക്കാത്ത ഈ കുടം നിന്നെ മുഴുവൻ ഉൾക്കൊണ്ടതു് എങ്ങനെയാണു്"?

ഭൂതത്താൻ:– ഞാൻ മുഴുവനും ആ കുടത്തിൽ ഉണ്ടായിരുന്നുവെന്നു നീ വിശ്വസിക്കുന്നില്ലേ?

മുക്കുവൻ:– "ഇല്ല. നീ അതിൻെറ ഉള്ളിൽ ഇരിക്കുന്നതു് എൻെറ കണ്ണുകൊണ്ടു കാണാതെ ഞാൻ വിശ്വസിക്കയില്ല".

ഉടനെ ഭൂതത്താൻ തന്നത്താൻ കുലുങ്ങി; ആവിയായി രൂപാന്തരപ്പെട്ടു. പിന്നീടു ഘനീഭവിച്ചു ചുരുങ്ങി കുറേശ്ശെയായി കുടത്തിലേക്കു കയറി. ഭൂതത്താൻ മുഴുവൻ കുടത്തിൻെറ ഉള്ളിലായി. പെട്ടെന്നു മുദ്രിതമായ ഈയംകൊണ്ടുള്ള അടപ്പു് എടുത്തു മുക്കുവൻ കുടത്തിൻെറ വായ് അടച്ചു. മുക്കുവൻ ഭൂതത്താനോടു വിളിച്ചുപറഞ്ഞു:–

ഏതു വിധത്തിലുള്ള മരണമാണു നിനക്കു വേണ്ടതെന്നു് ഒരു വരമെന്ന നിലയിൽ എന്നോടു യാചിച്ചുകൊള്ളുക. നമ്മുടെ മുമ്പിലുള്ള സമുദ്രത്തിലേക്കു നിന്നെ ഞാൻ എറിഞ്ഞുകളയുമെന്നു ഞാൻ അല്ലാഹുവിൻെറ നാമത്തിൽ ശപഥം ചെയ്യുന്നു. ഞാൻ ഇവിടെ ഒരു കൂടാരം പണിയും. മീൻപിടുത്തത്തിനുവേണ്ടി ഈ വഴി വരുന്നവർക്കു ഞാൻ മുന്നറിവു നൽകും. അവരോടു ഞാൻ പറയും, ഈ സമുദ്രത്തിൽ ഒരു ഭൂതത്താനുണ്ടു്. അവനെ രക്ഷിക്കുന്നവരെ അവൻ കൊല്ലും. ഒരു വരമെന്ന നിലയിൽ ഏതുവിധത്തിലുള്ള മരണമാണു് വേണ്ടതെന്നു നിശ്ചയിക്കുവാനുള്ള സ്വാതന്ത്ര്യം അവനു നൽകും.

മുക്കുവൻെറ ഈ വാക്കുകൾ കേൾക്കുകയും, താൻ അപകടത്തിലായെന്നു കാണുകയും ചെയ്തപ്പോൾ ഭൂതത്താനു് രക്ഷപ്പെടുവാൻ തോന്നി. സുലൈമാൻെറ മുദ്രയുണ്ടായിരുന്നതുകൊണ്ടു് അവനു രക്ഷപ്പെടുവാൻ സാധിച്ചില്ല. മുക്കുവൻ തന്നെ പററിച്ചുവെന്നു ഭൂതത്താനു ബോദ്ധ്യപ്പെട്ടു. അതിനാൽ അവൻ സ്വരം താഴ്ത്തി വിനീതനായി "ഞാൻ കളിപറഞ്ഞതല്ലേ?" എന്നു പ്രതിവചിച്ചു.

മുക്കുവൻ— "ഭൂതങ്ങളിൽ വച്ചു് ഏററവും ദുഷ്ടനും, നീചനും, വൃത്തികെട്ടവനുമേ, നീ കള്ളം പറയുന്നു."

മുക്കുവൻ കുടവുമായി സമുദ്രത്തെ ലക്ഷ്യമാക്കി നടന്നു. "അരുതേ അരുതേ" എന്നു ഭൂതത്താൻ അട്ടഹസിച്ചുകൊണ്ടിരുന്നു. സമുദ്രത്തിലേക്കു് എറിയും എറിയും എന്നു പറഞ്ഞുകൊണ്ടു് മുക്കുവനും നടതുടർന്നു. അപ്പോൾ ഭൂതത്താൻ ശബ്ദം താഴ്ത്തി പറഞ്ഞു "അല്ലയോ, മുക്കുവാ, നീ എന്നെ എന്തു ചെയ്യുവാൻ പോകുന്നു?"

മുക്കുവൻ:—ഞാൻ നിന്നെ കടലിലേക്കു തിരിച്ചു് എറിഞ്ഞുകളയും. അവിടെയാണല്ലോ കഴിഞ്ഞ 1800 വർഷങ്ങൾ നീ കഴിച്ചുകൂട്ടിയതു്. വിധിദിവസം വരെ നിന്നെ അവിടെത്തന്നെ ഞാൻ വിട്ടേക്കാം. ഞാൻ നിന്നോടു പറഞ്ഞില്ലേ, 'അല്ലാഹു നിന്നെ രക്ഷിക്കുവാൻവേണ്ടി നീ എന്നെ രക്ഷിക്കുക. അല്ലാഹു നിന്നെ കൊല്ലാതിരിക്കുവാൻവേണ്ടി നീ എന്നെ കൊല്ലാതിരിക്കുക.' എങ്കിലും എൻെറ അപേക്ഷയെ നീ നിഷേധിച്ചു. കൃപയില്ലാതെ എന്നോടു പെരുമാറണമെന്നു മാത്രമേ നിനക്കു് ഉദ്ദേശമുണ്ടായിരുന്നുള്ളു. ഇപ്പോൾ നിന്നെ അല്ലാഹു എൻെറ കയ്യിൽ ഏല്പിച്ചിരിക്കുന്നു."

(ശേഷം അടുത്ത ലക്കത്തിൽ)

Regd. No. [illegible]
ARUNA
Monthly Home Journal in Malayalam.

ശ്രീനാരായണഗുരുസ്വാമികളുടെ ആദ്ധ്യാത്മികപ്രവർത്തനം ആരംഭിച്ച അരുവിപ്പുറം. ഇവിടെയാണു് അദ്ദേഹം ആദ്യം ക്ഷേത്രം സ്ഥാപിച്ചതു്.



ചെമ്പഴന്തിയിൽ ശ്രീനാരായണഗുരു ജനിച്ച വീട്ടു്

Published by Verghese Kalathil M. A., Kottayam, and Printed at the M. M Press, Kottayam.